ഭാരതീയ സാഹിത്യ ശില്പികൾ

# ഡോ: സി. ആർ. റെഡ്ഡി


ഡി. ആഞ്ജനേയുലു

പരിഭാഷ:

പവനൻ





സാഹിത്യ അക്കാദമി

ന്യൂ ഡൽഹി

## കടപ്പാട്

അനേകവർഷങ്ങളായി എനിക്കു താല്പര്യമുണ്ടായിരുന്ന ഒരു വിഷയത്തെ അടിസ്ഥാനമാക്കി ഒരു കൃതി രചിക്കുവാൻ എന്നെ പ്രോത്സാഹിപ്പിച്ച സാഹിത്യ അക്കാദമിയോട്;

തങ്ങളുടെ ഒന്നാംതരം ഗ്രന്ഥപ്പുരയിലെ പുരാവസ്തുശേഖരത്തിൽനിന്നു സി. ആർ. റഡ്ഡിയെ സംബന്ധിച്ച രേഖകൾ നോക്കുവാനനുവദിച്ച, ന്യൂഡൽഹിയിലെ, നെഹ്റു മെമ്മോറിയൽ മ്യൂസിയം ആൻറ് ലൈബ്രറിയുടെ ഡയറക്ടറായ മി. ബി. ആർ. നന്ദയോടും ആർക്കൈവ്സിൻെറ ഡയറക്ടറായ മി. വി. സി. ജോഷിയോടും;

എനിക്കുവേണ്ടി ഡോ: സി. ആർ. റഡ്ഡിയുടെ കവിതകളുടെ ഉൾക്കാഴ്ചയോടു കൂടിയ വ്യാഖ്യാനത്തോടു കൂടി വായിച്ചു കേൾപ്പിച്ച, ഹൈദരാബാദിലെ ഉസ്മാനിയ യൂണിവേഴ്സിററിയിൽ തെലുഗുവകുപ്പിൻെറ തലവനായ ഡോ: ഡി. വി. അവധാനിയോടും മദ്രാസിലെ മി. കെ. സി. ദാശരഥിയോടും;

പല കാര്യങ്ങളിലും എന്നെ വിടാതെ സഹായിക്കുകയും ഉപദേശിക്കുകയും ചെയ്ത ഹൈദരാബാദിലെ, എഴുത്തുകാരനും പത്രപ്രവത്തകനുമായ, മി എൻ. ഇന്നയ്യയോട്;

തൻെറ ആലോചനകൾ എനിക്കുവേണ്ടി പങ്കിട്ട, ഹൈദരാബാദിലെ തെലുഗു അക്കാദമിയിൽ റിസർച്ച് ഓഫീസറായി പ്രവത്തിക്കുന്ന, ഡോ. എ. രമാപതിറാവുവോട്;

ഈ വിഷയത്തിൽ തൻെറ ഔത്സുക്യം എനിക്കുവേണ്ടി പങ്കിട്ട, 'സോവിയററ് ലാണ്ടി'ലെ മി. സി. ഇ. റാവുവോട്;

ഡോ: സി. ആർ. റഡ്ഡിയുടെ ഒരു അദ്ധകായചിത്രം എനിക്കു നൽകിയ, തെലുഗുഭാഷാസമിതിയിലെ, മി. ബി. സുബ്ബറായനോട്;

ഈ ജോലി പൂത്തീകരിക്കുവാൻ എന്നെ പ്രേരിപ്പിച്ചുകൊണ്ടിരുന്ന എൻെറ ഭാര്യ ഹേമലതയോട്;

കവർ പേജ് അലങ്കരിക്കുന്ന ഡോ: സി. ആർ. റഡ്ഡിയുടെ ഒന്നാംതരം രൂപരേഖ വരച്ചുതന്ന മി. ബി. ഡി. ശമ്മയോട്;

കൈയെഴുത്തു പ്രതി ടൈപ്പുചെയ്തുതന്ന, മദ്രാസിലെ മി. കെ. എസ്സ്. ബാലസുബ്രഹ്മണ്യം, ഡൽഹിയിലെ മി. ആർ. ആർ. സലോത്ര എന്നിവരോട്.

ന്യൂഡൽഹി
മെയ്, 1973

ഡി. ആഞ്ജനേയുലു

## ഉള്ളടക്കം

## അദ്ധ്യായം ഒന്നു്

# ആമുഖം

തെലുഗിന്റെ ഉപരിഘടന വളരെയേറെ സംസ്കൃതവല്ക്കരിക്കപ്പെട്ടതാണെങ്കിലും, അടിസ്ഥാനപരമായി, അതു ദ്രാവിഡഭാഷാകുടുംബത്തിൽപ്പെട്ടതാണു്. വിദേശികളും ഇന്ത്യക്കാരുമായ ഭാഷാശാസ്ത്ര താരതമ്യപഠിതാക്കളുടെ നിഗമനത്തെ ആദരിക്കുന്നപക്ഷം ഈ വസ്തുതയെ നമുക്കു നിഷേധിക്കാനാവില്ല. സമീപനത്തിന്റെ കാര്യത്തിൽ വസ്തുനിഷ്ഠവും പഠനസമ്പ്രദായത്തിന്റെ കാര്യത്തിൽ ശാസ്ത്രീയവുമായ സമീപനം കൈക്കൊള്ളുന്ന ഭാഷാശാസ്ത്രപഠിതാക്കൾ ഇക്കാര്യത്തിൽ സംശയലേശംപോലും നമ്മിൽ ഉളവാക്കുന്നില്ല. ചരിത്രത്തെ സംബന്ധിച്ച കാഴ്ചപ്പാടിനെ വളച്ചൊടിക്കുന്ന പ്രാദേശിക മനോഭാവത്തിൽനിന്നു ഇവർ സ്വതന്ത്രരായിരിക്കുമെന്നും കരുതാവുന്നതേയുള്ളു.

തെലുങ്കുസാഹിത്യത്തിന്റെ രേഖപ്പെടുത്തിയ ചരിത്രം ഏതാണ്ടു് ഒരായിരം കൊല്ലത്തെ പഴക്കമുള്ളതാണു്; എന്നാൽ ആധുനികഘട്ടത്തിന്റെ പഴക്കം ഏതാണ്ടു് ഒരു നൂററാണ്ടിന്റേതു മാത്രമേ വരൂ. 19-ാം നൂററാണ്ടിന്റെ ഉത്തരാർദ്ധത്തിലാണു ഇതു ആരംഭിച്ചതെന്നു പറയാം. തുടർന്നുവന്ന തലമുറകളുടെ മനസ്സിൽ സ്വാധീനം ചെലുത്തിയ മൂന്നോ നാലോ പേർ ഈ ഘട്ടത്തിലുണ്ടായിരുന്നു.

ബ്രിട്ടീഷു സിവിലിയനായ സി. പി. ബ്രൗണും അദ്ദേഹത്തിന്റെ കാലത്തെ യൂറോപ്യൻ പണ്ഡിതന്മാരും തങ്ങളുടെ നിഘണ്ടുക്കളും വ്യാകരണങ്ങളുംകൊണ്ടു തെലുങ്കു ശബ്ദാവലിയെ ആധുനികീകരിക്കുന്ന പ്രക്രിയയെ സഹായിച്ചു. സംസാരിക്കുന്ന തെലുങ്കുഭാഷയെ സാഹിത്യാവിഷ്ക്കാരത്തിന്റെ മാദ്ധ്യമമാക്കുന്നതിന്നു തന്റെ ജീവിതകാലം മുഴുവൻ സമരം ചെയ്ത ഗിഡുഗുരാമമൂർത്തിപന്തലു ഈ ജോലി പിന്നീടു മറെറാരു വിതാനത്തിൽ തുടരുകയുണ്ടായി.

ആധുനിക കാലഘട്ടത്തിന്റെ പ്രോൽഘാടകനായി പരവസ്തു ചിന്നയ്യസൂരി (1806-62) യെ ഒരെഴുത്തുകാരനും ഇന്നു അംഗീകരിക്കുകയില്ല. അദ്ദേഹം തെലുങ്കുഭാഷയുടെ ഘടികാരത്തിന്റെ സൂചി പിന്നോക്കം തിരിച്ചു എന്നുപോലും അവർ വാദിച്ചേക്കും; പക്ഷെ ഒരു വൈയാകരണൻ എന്ന നിലയിലും ഗദ്യകാരൻ എന്ന നിലയിലും അദ്ദേഹം നിർവ്വഹിച്ച പങ്കിനെ എളുപ്പം അവഗണിക്കാനാവുകയില്ല. ഗതാനുഗതികത്വത്തിൽ

നിന്നു മാററം കുറിച്ചു ആളാ എന്ന നിലയിലെങ്കിലും അദ്ദേഹത്തെ അംഗീകരിക്കേണ്ടിവരും. കന്ദുക്കൂരി വീരേശലിംഗം പന്തലു അദ്ദേഹത്തെ ആദ്യം ഒരു മാതൃകയായും പിന്നീടു പക്ഷെ, ഒരു താക്കീതായുമാണു് സ്വീകരിച്ചതു്. അങ്ങിനെയല്ലായിരുന്നുവെങ്കിൽ, അദ്ദേഹത്തിന്നു ആധുനിക കലാരൂപങ്ങളുടെ പ്രോൽഘാടകനായോ, ലളിതവും വായിക്കാനെളുപ്പമുള്ളതും ആയ തെലുഗു ഗദ്യത്തിന്റെ പ്രയോക്താവായോ രൂപം കൊള്ളുവാൻ കഴിയുമായിരുന്നില്ല. ഇംഗ്ലീഷു സാഹിത്യത്തിലെ ക്ലാസ്സിക്കുകളും അദ്ദേഹത്തെ സ്വാധീനിച്ചിരുന്നുവെന്നു വ്യക്തമാണു്.

ഇതേ പ്രഭവകേന്ദ്രം കൂടുതൽ ആഴത്തിൽ സ്വാധീനിച്ചതു് ഡോ: സി. ആർ. റഡ്ഡിയെയാണു്. വീരേശലിംഗവുമായും ചിന്നയ്യസൂരിയുമായും പൊതുവായ ചില ബന്ധങ്ങൾ ഡോ: റഡ്ഡിക്കുണ്ടായിരുന്നു. ആദ്യം പറഞ്ഞയാളുടെ സാമൂഹ്യവീക്ഷണവും പുതുമയ്ക്കുള്ള വാസനയും രണ്ടാമതു പറഞ്ഞയാളുടെ ക്ലാസ്സിക്കുകളോടുള്ള പക്ഷപാതവും പാരമ്പര്യത്തോടുള്ള ആദരവും റഡ്ഡിയിൽ സഫലമായി സമ്മേളിച്ചു. ചിന്നയ്യസൂരി അദ്ദേഹത്തിന്റെ ഏററവും ഇഷ്ടപ്പെട്ട ഗദ്യസാഹിത്യകാരനായിരുന്നു; വീരേശലിംഗമാകട്ടെ, ഏററവും ഇഷ്ടപ്പെട്ട സാഹിത്യകാരനും. അദ്ദേഹം രൂപം കൊടുത്ത ഗദ്യത്തിന്റെ സമഞ്ജസതയിലും ഇതു കാണാൻ കഴിയും.

സ്വന്തം മണ്ണിലുറച്ച വേരുകൾ മുറിച്ചുകളയാതെ പാശ്ചാത്യചിന്താഗതികൾ മനസ്സിലാക്കുന്നതിൽ സമകാലികരായി വർത്തിക്കുന്ന ഇന്ത്യൻ പണ്ഡിതന്മാർ സമീപഭൂതകാലത്തിലും നന്നെ കുറവായിരുന്നു. പാശ്ചാത്യവിജ്ഞാനത്തിൽ സാമാന്യം നല്ല അവഗാഹമുള്ള ബുദ്ധിജീവികൾ സ്വന്തം നാട്ടിൽ പ്രാകൃതമായ പ്രാദേശികത്വവുമായി സഹവർത്തിക്കുന്നതോ, നേരെ മറിച്ചോ, ഉള്ളസ്ഥിതിയാണു് സാധാരണയായി അധികവും കാണുന്നതു്.

ചലനാത്മകതയുള്ള വ്യക്തി എന്ന നിലയിൽ റഡ്ഡി ശ്രദ്ധപിടിച്ചു പററുന്നു. അർത്ഥവത്തായ ആധുനികതയുടെ പ്രോൽഘാടകർ എന്ന നിലയിൽ കന്നടയിൽ ബി. എം. ശ്രീകാന്തയ്യയോടും തമിഴിലെ ബി. ആർ. രാജം അയ്യരോടും ഹിന്ദിയിലെ രാമചന്ദ്രശുക്ലയോടും ബംഗാളിയിലെ മൈക്കൽ മധുസൂദനദത്തിനോടും പലതരത്തിലും താരതമ്യപ്പെടുത്താവുന്ന ഒരാളാണു് റഡ്ഡി. അദ്ദേഹത്തെ മനസ്സിലാക്കുക എന്നു പറഞ്ഞാൽ വിവിധപാരമ്പര്യങ്ങളുടെ–ഒരു തലത്തിൽ യൂറോപ്യനും ഇന്ത്യനും, മറെറാരു തലത്തിൽ ആര്യനും ദ്രവീഡിയനുമായ പാരമ്പര്യങ്ങളുടെ–അഭിമുഖീകരണത്തെ മനസ്സിലാക്കുക എന്നാണർത്ഥം.

സാദ്ധ്യതകളുടെ അടിസ്ഥാനത്തിൽ പറഞ്ഞാൽ ഇതു നിശ്ചയമായും ഫലപ്രദമായ ഒരു അഭിമുഖീകരണമായിരുന്നു.

അദ്ധ്യായം രണ്ട്

## ആദ്യകാലജീവിതം

കട്ടമാഞ്ചി ആന്ധ്രപ്രദേശിലെ ചിറ്റൂർ ജില്ലയിൽ പെടുന്ന പ്രശാന്തമായ കൊച്ചുഗ്രാമമാണ്. ചിറ്റൂരിന്നു ഒരു മൈൽ കിഴക്കായിക്കിടക്കുന്ന ഈ ഗ്രാമം ഇപ്പോൾ മുൻസിപ്പാലിറ്റി ക്കുള്ളിൽ പെടുന്നു. അതിലെ നിവാസികളെ സംബന്ധിച്ചിട ത്തോളം അതു് ഗോൾഡ്സ്മിത്തിൻെറ ഓബേൺപോലെ, താഴ്‌വരയിലെ ഏററവും സുന്ദരമായ ഗ്രാമമാണ്. അവിടെ കൊല്ലത്തിൽ മൂന്നുദിവസം കരകവിഞ്ഞൊഴുകുന്ന ഒരു നദിയും മൂന്നു കൊല്ലത്തിലൊരിക്കൽ നിറഞ്ഞുകവിയുന്ന ഒരു ഗ്രാമക്കുള വുമുണ്ടെന്നു അവർ അഭിമാനിക്കുന്നു. മാന്തോപ്പുകളും തെങ്ങിൻ തോട്ടങ്ങളുംകൊണ്ടു നിറഞ്ഞ ഈ സ്ഥലം ശീതളസുഖവും നവോ ന്മേഷവും നൽകുന്നു.

തെക്കെ ഇന്ത്യയിലെ അതിവിശിഷ്ടരായ രണ്ടു വ്യക്തി കൾക്കു് ഈ ഗ്രാമം ജന്മം നൽകിയിട്ടുണ്ടു്. ഇവരിൽ ഒരാൾ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ പ്രസിഡണ്ടായിത്തീർന്ന ആദ്യത്തെ ആന്ധ്രക്കാരനായ പി. ആനന്ദാചാർലുവാണ്. മറേറയാൾ വിദ്യാഭ്യാസ പ്രവർത്തകനും രാഷ്ട്രീയ ചിന്തകനും പ്രബന്ധകാരനും സാമ്പത്തിക ശാസ്ത്രജ്ഞനും കവിയും സാഹി ത്യവിമർശകനും, എല്ലാം കൂടിച്ചേർന്ന, കട്ടമാഞ്ചി രാമലിംഗ റഡ്ഡിയും.

രാമലിംഗറഡ്ഡി ജനിച്ചതു് 1880 ഡിസമ്പർ 10ന്നാണ്. ആന്ധ്രയിലെ റഡ്ഡിമാർ ദൃഢഗാത്രരായ കർഷകരാണ്; സ്ഥിരപ്രയത്നവും ഔദാര്യശീലവും, സ്വഭാവധീരതയും അവരെ പ്രശസ്തരാക്കുന്നു. അവരുടെ പൂർവ്വപിതാക്കൾ മദ്ധ്യകാലഘട്ട ത്തിൽ കൊച്ചുരാജ്യങ്ങളുടെ ഭരണകർത്താക്കളായിരുന്നു. അതു കൊണ്ടു അന്തസ്സും സ്വാഭിമാനവും അവരിൽ നന്നായി വളർന്നു വന്നിരിക്കുന്നു.

രാമലിംഗറഡ്ഡ്ഡിയുടെ കുടുംബത്തിൻെറ പ്രധാനപ്പെട്ട തൊഴിൽ കൃഷിയായിരുന്നുവെങ്കിലും ക്ലാസിക്കൽ പാണ്ഡിത്യ ത്തിൻെറ സമ്പന്നമായ പാരമ്പര്യം അവക്കുണ്ടായിരുന്നു. ചി റ്റൂർ ജില്ലയിലെ ഭേദപ്പെട്ട ഇടത്തരം കുടുംബങ്ങളെ സംബന്ധി

ച്ചേടത്തോളം പ്രത്യേകിച്ചും ഇതു ഒരു വസ്തുതയായിരുന്നു. പ്രപിതാവിന്റെ പേരാണ് റഡ്ഡിക്കു ലഭിച്ചതു്. ഈ പ്രപിതാവ് ഒരു കവിയായിരുന്നു. ''ഭാസ്ക്കരശതകം'' ഉൾപ്പെടെ അനേകം കൃതികൾ അദ്ദേഹം രചിച്ചിട്ടുണ്ടു്. രാമലിംഗത്തിന്റെ പിതാവ് സുബ്രഹ്മണ്യറഡ്ഡി തൊഴിൽകൊണ്ടു ഒരു അഭിഭാഷകനായിരുന്നു. കവി എന്നതിലേറെ ഒരു പണ്ഡിതൻ എന്ന നിലയിലാണ് അദ്ദേഹം അറിയപ്പെട്ടിരുന്നതു്. രണ്ടു സമാഹാരങ്ങൾ അദ്ദേഹത്തിന്റെ വകയായി പ്രസിദ്ധീകരിച്ചിട്ടുണ്ടു്: ''ഭാരതസാരരത്നാവലി''യും ''ഭാഗവതസാരമുക്താവലി''യും. രണ്ടും ധർമ്മോപദേശപരമായ വചനങ്ങൾ. സ്വഭാവശുദ്ധിക്കു പേർ കേട്ട അദ്ദേഹം ഒരു ഒന്നാം ഗ്രേഡ് പ്ലീഡർ ആയിരുന്നു. സ്ത്രീകൾ ഏറിയകൂറും അടുക്കളയിൽ ഒതുങ്ങിക്കഴിഞ്ഞ കാലത്തു അദ്ദേഹത്തിന്റെ ഒരു പിതൃവ്യപുത്രി ''വരദരാജശതകം'' എന്ന ഒരു ഭക്തികാവ്യം രചിക്കുകയുണ്ടായി.

മഹാഭാരതം, ഭാഗവതം, രാമായണം എന്നിവയുടെ തെലുഗിലുള്ള പതിപ്പുകൾ പാരായണം ചെയ്യുക എന്നതു റഡ്ഡി കുടുംബത്തിൽ നിർബന്ധിതമായിരുന്നു. കുട്ടിക്കാലത്തു തന്നെ അവയുമായി നിരന്തരപരിചയത്തിലേർപ്പെട്ട രാമലിംഗറഡ്ഡി മഹാഭാരതത്തിൽ പ്രത്യേകിച്ചും ആകൃഷ്ടനായി. കൗമാരപ്രായത്തിൽ തന്നെ തെലുഗിലുള്ള മഹാഭാരതം പ്രശംസനീയമാം വിധം പ്രയത്നരഹിതമായി വായിക്കാൻ മാത്രമല്ല, പക്വതയാർന്ന ധാരണയോടെ വ്യാഖ്യാനിക്കുവാനും അദ്ദേഹത്തിനു കഴിഞ്ഞിരുന്നു. കുടുംബത്തിലെ അമ്മായിമാരിൽ നിന്നും മുത്തശ്ശിമാരിൽ നിന്നും അസംഖ്യം നാടോടിക്കഥകളും യക്ഷിക്കഥകളും പഠിക്കുവാനുള്ള സൗഭാഗ്യവും അദ്ദേഹത്തിനു ലഭിച്ചു. പന്ത്രണ്ടു വയസ്സാകുമ്പോഴേക്കും അദ്ദേഹത്തിനു അറിയാമായിരുന്ന ഇത്തരം കഥകളുടെ എണ്ണം നൂറിലേറെ വരുമായിരുന്നു. വിദ്യാഭ്യാസവും സംസ്ക്കാരവും സാക്ഷരതയിൽ ഒതുങ്ങിനിൽക്കുന്നില്ല എന്നു അദ്ദേഹം ഉറച്ചു വിശ്വസിച്ചു.

ഗ്രാമത്തിൽ പ്രാഥമികവിദ്യാഭ്യാസം പൂർത്തിയാക്കിയശേഷം അദ്ദേഹം ചിറ്റൂരിലെ ഹൈസ്കൂളിൽ ചേർന്നു. അവിടുത്തെ തെലുഗു പണ്ഡിററും കുടുംബസുഹൃത്തുമായ കുപ്പന അയ്യങ്കാരാണ് തെലുഗു വ്യാകരണത്തിന്റെയും നിരുക്തത്തിന്റെയും ഛന്ദശ്ശാസ്ത്രത്തിന്റെ രഹസ്യങ്ങളിലേക്കു് അദ്ദേഹത്തെ ആനയിച്ചതു്. തെലുഗു പണ്ഡിററിന്റെ കീഴിൽ അദ്ദേഹം പഠിച്ച പുസ്തകങ്ങളിൽ ''നളോപാഖ്യാനം'' (നിഷധരാജാവായ നളന്റെ കഥ)യും ''സർവ്വലക്ഷണസാര'' (തെലുഗുഭാഷയുടെ അടിസ്ഥാന തത്വങ്ങളടങ്ങുന്ന ഗ്രന്ഥം)വും പെടുന്നു. റഡ്ഡി മിടുക്കനായ വിദ്യാർത്ഥിയായിരുന്നു; തെലുഗു, ഇംഗ്ലീഷ്, ചരിത്രം, ഭൂമിശാസ്ത്രം എന്നീ വിഷയങ്ങളിൽ പ്രത്യേകിച്ചും സമർത്ഥനാ

യിരുന്നു. അന്നും എന്നും കണക്കിൽ അദ്ദേഹം പിറകോട്ടായിരുന്നു.

1880_ൽ ഒന്നാം ഫോറത്തിൽ ചേർന്ന അദ്ദേഹം 1896_ൽ സ്കൂൾ ഫൈനൽ പരീക്ഷ പാസ്സായി. പരീക്ഷയ്ക്കുവേണ്ടി കരണ്ടുപഠിക്കുന്ന സമ്പ്രദായം അദ്ദേഹത്തിനുണ്ടായിരുന്നില്ല. കരിക്കുലം അനുസരിച്ച പഠനത്തിൽനിന്നു അദ്ദേഹത്തിന്നു് വ്യതിചലനം നൽകിയതു് മിസ്സിസ് ബെസൻറിൻെറ പ്രസംഗങ്ങളിലൂടെ പ്രചരിപ്പിക്കപ്പെട്ട തിയോസോഫിക്കൽ പ്രസ്ഥാനത്തിലുള്ള താല്പര്യമായിരുന്നു. പരീക്ഷയ്ക്കുള്ള തെയ്യാറെടുപ്പ് വളരെ കുറവായിരുന്നു; അതുതന്നെ അവസാനഘട്ടത്തിലാണ് നടന്നതു്; എന്നിട്ടും പ്രശസ്തമാംവിധം അദ്ദേഹം പാസ്സായി. സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാകുമ്പോഴേയ്ക്കും ഇംഗ്ലീഷ്ഭാഷ മതിപ്പുളവാക്കുംവിധം അദ്ദേഹത്തിന്നു കൈകാര്യം ചെയ്യാൻ കഴിഞ്ഞു; തെലുഗുഭാഷയിലാകട്ടെ കാവ്യരചന നടത്താനുള്ള കഴിവും അദ്ദേഹത്തിന്നു കൈവന്നിരുന്നു ചിററൂരിൻെറ ഇടുങ്ങിയ പരിധികൾക്കപ്പുറം കണ്ണോടിക്കാനുള്ള കഴിവ് അദ്ദേഹം നേടിക്കഴിഞ്ഞിരുന്നു.

അദ്ധ്യായം മൂന്ന്

## മദ്രാസും കേംബ്രിഡ്ജും

തൻെറ കാലത്തു തെക്കെ ഇന്ത്യയിലെ യുവാക്കളധികവും ചെയ്യാറുള്ളതുപോലെ രാമലിംഗറെഡ്ഡിയും കോളേജു വിദ്യാഭ്യാസത്തിന്നു മദ്രാസിലേക്കാണു പോയതു്. അദ്ദേഹം മദ്രാസ് ക്രിസ്ത്യൻ കോളേജിലാണു് ചേർന്നതു്. അദ്ദേഹത്തെ അവിടേക്കു് ആകർഷിച്ചതു് ആ കലാലയത്തിന്നു സാമൂഹ്യജീവിതത്തിലും അക്കാദമിക് നിലവാരത്തിലും ഉണ്ടായിരുന്ന പ്രശസ്തിയാണു്. സ്കോട്ടിഷ് മിഷ്യൻ നടത്തിയിരുന്ന ആ സ്ഥാപനം രാജ്യത്തിലെ ഏററവും പഴക്കം ചെന്ന കോളേജുകളിലൊന്നാണു്. ആകർഷകത്വമുള്ള, അപൂർവ്വ വ്യക്തിത്വമുണ്ടായിരുന്ന ഡോ: വില്യം മില്ലറായിരുന്നു, അക്കാലത്തു അതിൻെറ പ്രിൻസിപ്പാൾ. അർപ്പിതമനസ്കനായ ഒരു അദ്ധ്യാപകനായിരുന്നു അദ്ദേഹം.

തൻെറ യുവവിദ്യാർത്ഥികളുടെ മനസ്സുകളിൽ സ്വാശ്രയത്തിൻെറയും സ്വാവിഷ്കാരത്തിൻെറയും ശിക്ഷണത്തിൻെറയും കഠിനപ്രയത്നത്തിൻെറയും ശീലങ്ങൾ വളർത്തുന്നതിന്നു

ഡോ: മില്ലർ ശ്രമിച്ചു. അദ്ദേഹത്തിൻെറ വ്യക്തിത്വം രാമലിംഗറഡ്ഡിയെ സാരമായി സ്വാധീനിച്ചിട്ടുണ്ട്. ചരിത്രത്തിൻെറ പ്രൊഫസ്സറായ മി. കെല്ലററ് ആ വിഷയത്തിൽ കാര്യമായ താല്പര്യം അദ്ദേഹത്തിലുണ്ടാക്കി. തത്വശാസ്ത്രം പഠിപ്പിക്കുകയും പ്രാഥമിക തത്വങ്ങളെപ്പററി വിചാരശീലം വളർത്തുകയും ചെയ്ത ഡോ: സ്കിന്നർ അദ്ദേഹത്തിൽ ചെലുത്തിയ സ്വാധീനം കൂടുതൽ സ്ഥായീഭാവമാർന്നതായിരുന്നു.

ഇന്ത്യാക്കാരായ അദ്ധ്യാപകരുടെ ഇടയിലുമുണ്ടായിരുന്നു പാണ്ഡിത്യത്തിനും വിദ്യാർത്ഥികളുടെ അഭ്യുദയത്തിലുള്ള താല്പര്യത്തിനും പേരു കേട്ടവർ. കോളേജിലെ തെലുഗു അസോസിയേഷനായ ആന്ധ്ര ഭാഷാഭിരഞ്ജിനി സഭയുടെ പ്രസിഡണ്ടായിരുന്ന സമർദ്ധിരംഗയ്യചെട്ടി സാഹിത്യ പ്രവർത്തനത്തിൽ റഡ്ഡിക്കു വളരെയേറെ പ്രോത്സാഹനം നൽകി. വലിയ തെലുഗുപണ്ഡിതനും നാടക കർത്താവുമായ വേദം വെങ്കടരായ ശാസ്ത്രി സംസ്കൃത പണ്ഡിററായിരുന്നുവെങ്കിലും തെലുഗു രണ്ടാംഭാഷയായി എടുത്ത റഡ്ഡിക്കു മാർഗ്ഗദർശനം നൽകാൻ സദാ സന്നദ്ധനായിരുന്നു.

ആന്ധ്ര ഭാഷാഭിരഞ്ജിനി സംഘത്തിൻെറ പ്രവർത്തനത്തിൽ റഡ്ഡി സജീവമായ താല്പര്യം പ്രകടിപ്പിച്ചു. അതിൻെറ ആഭിമുഖ്യത്തിൽ സംഘടിപ്പിച്ചിരുന്ന വാദപ്രതിവാദങ്ങളിലും മററു ചടങ്ങുകളിലും അദ്ദേഹം പങ്കെടുത്തു പോന്നു. ഈ സംഘടന നടത്തിയ ഒരു മത്സരത്തിലായിരുന്നു ''മുസലമ്മ മരണമു'' എന്ന തൻെറ കവിത സമർപ്പിച്ച് അദ്ദേഹം സമ്മാനം വാങ്ങിയതു്.

ഇംഗ്ലീഷിലും തെലുഗിലും സരസമായും ഉജ്ജ്വലമായും പ്രസംഗിക്കാൻ കഴിവുള്ള ഒരു വാഗ്മിയാണു താനെന്നു അദ്ദേഹം കോളേജിൽ തെളിയിച്ചു. ഗവമ്മെണ്ടു ജയിലിലടച്ചിരുന്ന ദേശാഭിമാനിയായ ലോകമാന്യ ബാലഗംഗാധരതിലകിനോടു വിദ്യാർത്ഥി സമൂഹത്തിനുണ്ടായിരുന്ന അനുഭാവം പ്രകടിപ്പിക്കാനും അദ്ദേഹം മുൻകൈ എടുക്കുകയുണ്ടായി.

കോളേജിലുണ്ടായിരുന്ന അഞ്ചു കൊല്ലക്കാലം തൻെറ വിമർശനാത്മകവും സർഗ്ഗാത്മകവുമായ കഴിവുകൾക്കു രാമലിംഗറഡ്ഡി ധാരാളം തെളിവുകൾ നൽകി. മഹാഭാരതത്തോടുള്ള അദ്ദേഹത്തിൻെറ കൂറിന്നും ഇക്കാലത്തും കുറവൊന്നുമുണ്ടായിരുന്നില്ല; എങ്കിലും പ്രബന്ധകവിയായ പിങ്കോളി സൂരണ്ണയുടെ കൃതികൾ അദ്ദേഹത്തിൻെറ ശ്രദ്ധ പിടിച്ചു പററി. സൂരണ്ണയുടെ ''കലാപൂർണ്ണോദയം'' പ്രത്യേകിച്ചും അദ്ദേഹത്തെ ആകർഷിച്ചു. 1899ൽ ആന്ധ്രഭാഷാഭിരഞ്ജിനി സംഘത്തിൻെറ മുമ്പാകെ വായിച്ച ഒരു പ്രബന്ധത്തിൽ ഈ കൃതിയുടെ ഗുണദോഷങ്ങൾ അദ്ദേഹം സുദീർഘമായി പ്രപഞ്ചനംചെയ്തു. പിന്നീടു ''കവിതാ

തത്വ വിചാരമു'' എന്ന ശീർഷകത്തിൽ പ്രസിദ്ധീകരിച്ച ഒരു പുസ്തകത്തിൽ വികസിപ്പിച്ചെടുത്ത, അദ്ദേഹത്തിൻെറ, സാഹിത്യ വിമർശസിദ്ധാന്തങ്ങളുടെ ചുരുക്കം ഇതിലുണ്ടായിരുന്നു.

ചരിത്രത്തിലും തത്വശാസ്ത്രത്തിലും ഡിസ്റ്റിംക്ഷനോടുകൂടി ബി.എ. ബിരുദം നേടിയ(1902ൽ)റസ്സിക്കു ഇംഗ്ലണ്ടിൽ ഉന്നത പഠനത്തിന്നുള്ള ഇന്ത്യാ ഗവമ്മെണ്ട് സ്കോളർഷിപ്പു ലഭ്യമാവുകയുണ്ടായി. കേംബ്രിഡ്ജിലെ സെൻറ് ജോൺസ് കോളേജിലാണ് അദ്ദേഹം ചേന്നത്. അവിടെയും അദ്ദേഹം അംഗീകാരം അതിവേഗം നേടി; ''റൈററ്സ് പ്രൈസ്'' (wrights prize) എന്ന സമ്മാനവും നേടുകയുണ്ടായി. അതിൻെറ 'ഫൗണ്ടേഷൻ സ്കോളർഷിപ്പി'നും അദ്ദേഹം അർഹനായി. ''ഹിസ്റ്ററി ട്രിപ്പോസി''ന്നുള്ള പഠനത്തിൽ ചരിത്രത്തിന്നു പുറമെ എക്കോണോമിക്സും തത്വശാസ്ത്രവുമായിരുന്നു അദ്ദേഹം പ്രത്യേക താല്പര്യമുള്ള വിഷയങ്ങളായി തെരഞ്ഞെടുത്തത്.

സ്വതന്ത്രചിന്തയുടെയും രാഷ്ട്രീയലിബറലിസത്തിൻെറയും അന്തരീക്ഷമുണ്ടായിരുന്ന കേംബ്രിഡ്ജ് അന്വേഷണബുദ്ധിയും ഉറച്ച വ്യക്തിത്വവും വളത്തുന്നതിന്നു അനുകൂലമായ സാഹചര്യമുണ്ടാക്കിയിരുന്നു. 1905ൽ കേംബ്രിഡ്ജ് ലിബറൽ ക്ലബ്ബിൻെറ സെക്രട്ടറിയായി രാമലിംഗറസ്സിയെ തെരഞ്ഞെടുത്തു. കറെക്കൂടി വിശിഷ്ടമായ സ്ഥാനം ഇതേത്തുടന്നു അദ്ദേഹത്തിന്നു ലഭ്യമായി; കേംബ്രിഡ്ജ് യൂണിയൻെറ വൈസ് പ്രസിഡണ്ടായി അദ്ദേഹം തെരഞ്ഞെടുക്കപ്പെട്ടു. ഈ സ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെട്ട ആദ്യത്തെ ഇന്ത്യക്കാരനായിരുന്നു അദ്ദേഹം. (ഈ റക്കാർഡ് ഏറെ ദശാബ്ദങ്ങൾക്കുശേഷം യൂണിയൻ പ്രസിഡണ്ടായിത്തീന്ന മി. മോഹൻ കുമാരമംഗലം തകത്തു).

അദ്ദേഹത്തിൻെറ കാലത്ത് കേംബ്രിഡ്ജിൽ അദ്ധ്യാപകരുടെ ഇടയിലും വിദ്യാത്ഥികളുടെ ഇടയിലും അനേകം പ്രതിഭാശാലികളുണ്ടായിരുന്നു ഗോംഡ്സ്വർതി, ലോവസ് ഡിക്കൻസൺ, ഡേവിഡ്മെക്ടഗ്ഗാർട്ട് തുടങ്ങിയ മൗലികപ്രതിഭകൾ അന്നു് അദ്ധ്യാപകരുടെ ഇടയിൽ പുതിയ ചിന്താഗതികൾക്കു് ശ്രുതിമീട്ടി. പിന്നീടു് 'ബ്ലൂംസ്ബറിഗ്രൂപ്പ്' എന്ന പേരിലറിയപ്പെട്ട പ്രസ്ഥാനത്തിൻെറ ജീവകേന്ദ്രമായി പ്രവത്തിച്ച ലിററൺസ്ട്രാച്ചി, ലിയോനാർഡ് വൂംഫ്, ഇ. എം. ഫോർസ്ററർ, ക്ലൈവ്ബൽ തുടങ്ങിയവർ അദ്ദേഹത്തിൻെറ തൊട്ടടുത്ത സമകാലികരായിരുന്നു. ജോൺമെയ്നാഡ് കെയിനസ്, മോർഗാൻ ഫിലിപ്സ് പ്രൈസ്, ജെ. സി. സ്ക്വയർ എന്നിവർ അദ്ദേഹത്തിൻെറ ഏററവും അടുത്ത സുഹൃത്തുക്കളായിരുന്നു. പൗവീസ് സഹോദരന്മാർ, ലവ്ലീൻ കൗപ്പർ, ജോൺ കൗപ്പർ തുടങ്ങിയ വളന്നു വരുന്ന

എഴുത്തുകാരുമായും ബുദ്ധിജീവികളുമായും അദ്ദേഹം സമ്മേളിക്കാറുണ്ടായിരുന്നു.

ഈ ബുദ്ധിജീവികളുടെ ഗ്രൂപ്പുകളുമായുള്ള സംഭാഷണങ്ങൾ എല്ലാ തരത്തിലും ഉജ്ജ്വലമായിരുന്നിരിക്കണം; നർമ്മബോധവും ബുദ്ധിശക്തിയും പെട്ടെന്നു പ്രകടിപ്പിക്കുന്നതിൽ പ്രത്യേകമായ രസം തോന്നിയിരുന്ന റഡ്ഡിയുടെ കഴിവുകളെ അവ വെളിപ്പെടുത്തി. ഈ ഭൂമിയിലെ ഒരു വിഷയവും അവക്കു നിഷിദ്ധമായിരുന്നില്ല; സ്വർഗ്ഗത്തിലേതും. ദൈവത്തെപ്പോലും അവർ വെറുതെ വിട്ടില്ല. ഈശ്വരനിന്ദയുമാവാം; പക്ഷെ അതു വിദഗ്ദ്ധമായി ചെയ്തിരിക്കണമെന്നു മാത്രം. തുളച്ചുകയറുന്ന നർമ്മോക്തികളുടെ ഒരു മാതൃക ഇതാ:

''ദൈവം സർവ്വശക്തനും അനശ്വരനുമത്രെ! വളരെ ശരി! ദൈവം സർവ്വശക്തനാണെങ്കിൽ അദ്ദേഹത്തിന്നു ആത്മഹത്യ ചെയ്യാനുള്ള സ്വാതന്ത്ര്യവും ഇച്ഛാശക്തിയുമുണ്ടാവില്ലെ? അങ്ങിനെയാണെങ്കിൽ അദ്ദേഹം അവശ്യമായും അനശ്വരനാകുന്നതെങ്ങിനെ?''

ഈ രൂപത്തിൽ ഭാസുരമായും കൂസലില്ലാതെയും സംസാരിച്ചിരുന്ന അദ്ദേഹം മനുഷ്യനെ നിന്ദിക്കുന്ന ആളോ ഹൃദയശൂന്യനോ ആയിരുന്നുവെന്നു ധരിക്കരുതു്. അദ്ദേഹം പ്രസാദാത്മകനും, കൂടിച്ചേർന്നു കഴിയുന്ന, സൗഹൃദഭാവത്തോടു കൂടിയ, ഉദാരമതിയായ വ്യക്തിയുമായിരുന്നുവെന്നു ഉന്നതസ്ഥാനീയരെ ഉദ്ധരിച്ചുകൊണ്ടു ആധികാരികമായിത്തന്നെ പറയാൻ കഴിയും. പ്രസിദ്ധ എഴുത്തുകാരനായ സർ ജോൺ സ്റ്റാവർ[1] അദ്ദേഹത്തിന്റെ കോളേജ് ജീവിതകാലത്തെ അനുസ്മരിച്ചുകൊണ്ടു ഇങ്ങിനെ എഴുതിയിട്ടുണ്ടു്:

''കേംബ്രിഡ്ജിൽ റഡ്ഡിക്കു്......ബർക്കെയുടെ വാഗ്മിത്വവും ബുദ്ധിയും ഉണ്ടായിരുന്നു. പക്ഷെ ഒരാളെ നാം ഇഷ്ടപ്പെടുന്നതു് വാഗ്മിത്വവും ബുദ്ധിയും നോക്കിയല്ല; ശ്ലാഘിക്കുവാനും ബഹുമാനിക്കാനും അതു കാരണമാകുമെങ്കിലും. ഹൃദയഗുണങ്ങളാണ് ഹൃദയത്തിൽ നിന്നു പ്രതികരണമുണ്ടാക്കുക; കേംബ്രിഡ്ജിൽ ഞങ്ങളിൽ പലക്കും റഡ്ഡിയെ പ്രിയംകരനാക്കിത്തീത്തതു് അദ്ദേഹത്തിന്റെ ബുദ്ധിവൈഭവമായിരുന്നില്ല; അദ്ദേഹത്തിന്റെ ആകെക്കൂടിയുള്ള വ്യക്തിത്വമായിരുന്നു—അദ്ദേഹത്തിന്റെ ഔദാര്യം, അദ്ദേഹത്തിന്റെ ആദർശപരത (അല്പത്വം തീരെ ഇല്ലാത്തസ്ഥിതി), തന്റെ

1 'എസ്സെയ്സ് ആൻറ് അഡ്രസ്സസ് ഓഫ് ഡോ: സി. ആർ. റഡ്ഡി' എന്ന ഗ്രന്ഥത്തിൽ ഡോ: ശ്രീനിവാസ അയ്യങ്കാർ എഴുതിയ ആമുഖത്തിൽ നിന്നു ഉദ്ധരിച്ചതു്.

പരിചയക്കാരിൽ ഏററവും മന്ദബുദ്ധിയായിട്ടുള്ളആളോ ടുപോലും അദ്ദേഹംകാണിച്ച ദയയും കരുതിക്കൂട്ടി ഉണ്ടാക്കിത്തീർത്തതല്ലാത്ത അകൃത്രിമമായ സൗഹൃദവും, അദ്ദേഹത്തിൻെറ ക്ഷമയും സഹിഷ്ണുതയുമായിരുന്നു...''

പാശ്ചാത്യചിന്തയിലെ അധുനാതന പ്രവണതകളുമായി അടുത്തിടപഴകുകയും യൂണിവേഴ്സിററിയിലും പുറത്തും ഇംഗ്ലീഷു ബുദ്ധിജീവികളുമായി കലവറയില്ലാതെ കൂട്ടുചേരുകയും ചെയ്തിരുന്നുവെങ്കിലും റഡ്ഡി അദ്ദേഹത്തിൻെറ വേരുകൾ മറന്നിരുന്നില്ല. അദ്ദേഹം പുതിയ ഉൾക്കാഴ്ചകൾക്കുവേണ്ടി തൻെറ തെലുഗ്രുപൈതൃകത്തെക്കുറിച്ചുള്ള അറിവുകൾ നിരന്തരം പുതുക്കിക്കൊണ്ടിരുന്നു ഒളിഞ്ഞിരിക്കുന്ന സൗന്ദര്യങ്ങൾ കണ്ടെത്താൻ വേണ്ടി ''കലാപൂർണ്ണോദയ'' ത്തിൽ മുഴുകിക്കൊണ്ടിരുന്നു.

ഇംഗ്ലണ്ടിലെ അഞ്ചുകൊല്ലക്കാലത്തെ താമസത്തിനിടയിൽ റഡ്ഡി തൻെറ രാഷ്ട്രീയാനുഭാവങ്ങൾക്കും ദേശാഭിമാനപരമായ ചായ്‌വുകൾക്കും പ്രകടിതരൂപം നൽകിക്കൊണ്ടിരുന്നു. യൂണിവേഴ്സിററി ലിബറൽ ക്ലബ്ബിൻെറ സെക്രട്ടറി എന്ന നിലയിൽ തിരഞ്ഞെടുപ്പു യോഗങ്ങളിൽ അദ്ദേഹത്തിന്നു അനേകം പ്രസംഗങ്ങൾ ചെയ്യേണ്ടിവന്നു. ലജ്പത്റായ്, ഗോഖലെ തുടങ്ങിയ ഇന്ത്യൻ നേതാക്കളെ അദ്ദേഹം കേംബ്രിഡ്ജ് യൂണിയൻെറ അതിഥികളായി അംഗീകരിപ്പിക്കുകയും പ്രസംഗിപ്പിക്കുകയും ചെയ്തു. ഗോഖലെയുടെ വ്യക്തിത്വം അദ്ദേഹത്തെ പ്രത്യേകിച്ചു ആകർഷിച്ചു. ഗോഖലെയുടെ രാഷ്ട്രീയമായ പക്വതയും മധുരമായ പെരുമാററവും നിയന്ത്രിതമായ പ്രഭാഷണവും അദ്ദേഹത്തിൽ സ്ഥായിയായ മതിപ്പുളവാക്കി.

വക്കീൽഭാഗം പഠിക്കുവാനുള്ള ആശയം ഉപേക്ഷിച്ചു, അദ്ധ്യാപനം ഒരു തൊഴിലാക്കുവാനുള്ള നിശ്ചയം റഡ്ഡി കൈക്കൊണ്ടതു് ഗോഖലെയുടെ ഉപദേശമനുസരിച്ചാണു്. അദ്ദേഹം 1906ൽ ''ചരിത്രട്രിപോസ്'' ഒന്നാം ക്ലാസ്സായി പാസ്സായി. ഇന്ത്യയിലേക്കു തിരിച്ചു വരുന്നതിന്നു മുമ്പു അമേരിക്കയിൽ ഒരു പര്യടനം നടത്തി. അമേരിക്കയിലെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ സന്ദർശിക്കുകയായിരുന്നു ഈ പര്യടനത്തിൻെറ ഉദ്ദേശം. യാഥാസ്ഥിതികമായ ഇംഗ്ലീഷു പാരമ്പര്യത്തിൽ വളർന്നുവന്ന ഒരാൾക്കു്, പഴയ ലോകത്തിൻെറ കണ്ണുകളിലൂടെ ഈ പുതിയ ലോകം കാണുകയെന്നതു ഉന്മേഷദായകമായ ഒരു അനുഭവമായിരുന്നു.

തൻെറ രാജ്യത്തെ ആധുനികമായ അടിസ്ഥാനത്തിൽ വളർത്തുന്നതിൽ അത്യധികമായ താല്പര്യമുണ്ടായിരുന്ന ബറോഡയിലെ ഗയ്ക്ക്വാഡ് ശ്രീ സായാജി റാവു എന്ന ദീർഘവീ

ക്ഷണമുള്ള ഭരണാധികാരിതന്നെ ഈ കൃത്യത്തിൽ സഹായിക്കു വാൻ കഴിവുള്ള പരിശീലനം ലഭിച്ച പ്രതിഭാശാലികളെ അന്വേഷിക്കുകയായിരുന്നു. വർഷങ്ങൾക്കു മുമ്പു അദ്ദേഹം അതിന്നു തെരഞ്ഞെടുത്തതു് അരവിന്ദഘോഷിനെയായിരുന്നു; അദ്ദേഹം കോളേജിൻെറ വൈസ് പ്രിൻസിപ്പാളായി ഉയർന്നു. അതു ദേശീയബോധത്തിൻെറ വേലിയേററം അദ്ദേഹത്തെ ആവാഹിച്ചെടുക്കുന്നതിന്നു മുമ്പായിരുന്നു. പിന്നീടാണു് രാമ ലിംഗറഡ്ഡി എത്തേണ്ടേടത്തു എത്തിയതു്.

അദ്ധ്യായം നാലു്

## ബറോഡയും മൈസൂരും

1908ൽ ഇന്ത്യയിൽ തിരിച്ചെത്തിയപ്പോൾ ഗയ്ക്ക്വാഡിൻെറ ക്ഷണമനുസരിച്ച്, റഡ്ഡി ബറോഡ കോളേജിൽ ചേർന്നു. യഥാർത്ഥത്തിൽ ഈ നിയമനം വിദേശത്തുനിന്നുള്ള അദ്ദേഹത്തിൻെറ വരവിനെ കാത്തിരിക്കുകയായിരുന്നു. അദ്ദേഹത്തിൻെറ അമേരിക്കൻ പര്യടനത്തിന്നു ധനസഹായം ചെയ്തതും മഹാരാജാവുതന്നെ ആയിരുന്നുവെന്നാണറിയുന്നതു്. കല്ക്കത്തയിൽ പുതുതായാരംഭിച്ച നാഷണൽ കോളേജിൻെറ പ്രിൻസിപ്പാൾ സ്ഥാനം ഏറെറടുക്കുവാൻ വേണ്ടി രാജിവെച്ച അരവിന്ദഘോഷിൻെറ ഒഴിവിലാണു് പ്രൊഫസറും വൈസ് പ്രിൻസിപ്പാളുമായി റഡ്ഡി നിയമിതനായതു്. യോഗ്യനായ ഒരു കേംബ്രിഡ്ജ്കാരനെ മറെറാരു യോഗ്യനായ കേംബ്രിഡ്ജ്കാരൻതന്നെ പിൻതുടർന്നതു ഉചിതമായി. കാര്യവിവരമുള്ള ഭരണകർത്താവിന്നു ഇതിലും നല്ല ഒരു പിന്തുടർച്ചക്കാരനെ കണ്ടെത്താൻ കഴിയുമായിരുന്നില്ല.

ബറോഡയിൽ റഡ്ഡിയുടെ വാസം കുറഞ്ഞകാലത്തേക്കുള്ളതായിരുന്നു. പക്ഷെ, ഒരു അദ്ധ്യാപകനെന്ന നിലയിൽ അദ്ദേഹം പെട്ടെന്നുതന്നെ ശ്രദ്ധിക്കപ്പെട്ടു. ഇംഗ്ലീഷുസാഹിത്യമായാലും യൂറോപ്യൻ ചരിത്രമായാലും, ഇന്ത്യൻ ധനകാര്യമായാലും—താൻ കൈകാര്യം ചെയ്യുന്ന ഏതു വിഷയത്തിൻെറയും നേരെ അദ്ദേഹം കൈക്കൊണ്ട സമീപനത്തിന്നു പുതുമയുണ്ടായിരുന്നു. അദ്ദേഹത്തിൻെറ ചിന്തയുടെ പുതുമയും ആവിഷ്ക്കാരത്തിൻെറ ലാളിത്യവും വിദ്യാർത്ഥികൾക്കു് ഉത്തേജനം നൽകി. അദ്ദേഹം തൻെറ മുൻഗാമിയോളം അതലസ്പർശിയായിരുന്നില്ല; പക്ഷെ അദ്ദേഹത്തിൻെറ സമ്പ്രദായം കൂടുതൽ

ആകർഷകമായിരുന്നു. ബറോഡയിലെ വിദ്യാർത്ഥിദിനങ്ങളെ അനുസ്മരിച്ചുകൊണ്ടു, അന്തരിച്ച കെ. എം. മുൻഷി ഇക്കാര്യം വ്യക്തമാക്കുകയുണ്ടായി. താൻ റഡ്ഡിയുടെ ക്ലാസ്സിൽപെട്ട ആളായിരുന്നില്ലെങ്കിലും അദ്ദേഹത്തിൻെറ ക്ലാസ്സിൽ ഹാജരാകാനുള്ള സന്തോഷം കൊണ്ടുമാത്രം, അതിൽ പോയി ഇരിക്കുമായിരുന്നു എന്നാണ് കെ. എം. മുൻഷി പറഞ്ഞതു്. റഡ്ഡിയുടെ പ്രഭാഷണങ്ങളുടെ മാന്ത്രികവലയത്തിൽ പെട്ട അനേകരിൽ ഒരാളായിരുന്നു. മി. മുൻഷി.

ഗയ്ക്ക്വാഡിൻെറ പ്രേരണയനുസരിച്ച റഡ്ഡി മറെറാരു വിദ്യാഭ്യാസപര്യടനംകൂടി നടത്തി; കനഡ, ജാപ്പാൻ, ഫിലിപ്പൈൻസ് എന്നിവിടങ്ങളിലാണ് അദ്ദേഹം ഇത്തവണ പോയതു്. പക്ഷെ റഡ്ഡിയുടെ അനുഭവസമ്പന്നതയുടെ ഫലം ലഭിച്ചതു് ബറോഡയ്ക്കു് മാത്രമായിരുന്നില്ല. മൈസൂരിലെ യൂണിവേഴ്സിററി പരിഷ്ക്കരണത്തെപ്പററി ഒരു പ്രസംഗപരമ്പര നടത്തുവാൻ 1909 ൽ അദ്ദേഹം ക്ഷണിക്കപ്പെട്ടു. ഈ പ്രസംഗപരമ്പര ശ്രവിച്ചവരിൽ അന്നു മൈസൂർ ദിവാനായിരുന്ന സർ വി. പി. മാധവറാവുവും പെട്ടിരുന്നു. പ്രസംഗപരമ്പര അദ്ദേഹത്തിൽ വലിയ മതിപ്പുളവാക്കി. തൽഫലമായി മൈസൂർ സ്റ്റേററ് സർവ്വീസിൽ ചേരുവാൻ അദ്ദേഹം റഡ്ഡിയെ പ്രേരിപ്പിച്ചു.

മൈസൂർ മഹാരാജാസ് കോളേജിലെ പ്രൊഫസ്സർ എന്ന നിലയിൽ, അക്കാലത്തു് മറെറാരു പ്രൊഫസ്സർക്കും സാധിക്കാത്ത രൂപത്തിൽ, വിദ്യാത്ഥികളുടെ ആകർഷണകേന്ദ്രമാകാൻ റഡ്ഡിക്കു കഴിഞ്ഞു. അദ്ദേഹം ഇംഗ്ലീഷും ചരിത്രവും തർക്കശാസ്ത്രവുമാണ് പഠിപ്പിച്ചതു്. പക്ഷെ, അദ്ദേഹത്തിൻെറ പ്രസംഗങ്ങറം, ചവിട്ടിപ്പഴകിയ പാതയിലൂടെയുള്ളവയായിരുന്നില്ല. വിദ്യാത്ഥികളെ സ്വയം ചിന്തിക്കുവാൻ സഹായിക്കുന്നവയായിരുന്നു; അവ. ശരാശരിയിൽ കൂടുതൽ ബുദ്ധിയുള്ളവക്കു് സൂക്ഷ്മവീക്ഷണത്തിന്നുള്ള വാതിലുകറം അവ തുറന്നിട്ടു.

പതിവു പ്രസംഗങ്ങളും, മുൻകൂട്ടി പാകംചെയ്തുവെച്ച കുറിപ്പുകളും കൊണ്ടു മനസ്സു ക്ഷീണിച്ചവർക്കു, ചുട്ടുപിടിച്ച നാളുകളുടെ ഒടുവിൽ നവോന്മേഷദായിയായ ഇളം കാററു വീശുമ്പോഴുണ്ടാകുന്ന അനുഭവമാണ് അദ്ദേഹത്തിൻെറ അദ്ധ്യാപനം ഉണ്ടാക്കിയതെന്നു അദ്ദേഹത്തിൻെറ പഴയ വിദ്യാത്ഥികളിൽ ചിലർ രേഖപ്പെടുത്തിയിട്ടുണ്ടു്. അദ്ദേഹം പതിവുസമ്പ്രദായമനുസരിച്ചുള്ള ''നോട്ടുകറം'' പറഞ്ഞു കൊടുത്തില്ല; ഈ വിരസ സമ്പ്രദായത്തെ പ്രോത്സാഹിപ്പിച്ചതുമില്ല. സ്പൂണിൽ കോരിക്കൊടുത്തു കുടിപ്പിക്കുന്നതിന്നു അദ്ദേഹം എതിരായിരുന്നു. ചരിത്രഗതിയെ സ്വയം അന്വേഷിക്കുവാനും മനസ്സിലാക്കുവാനും വിദ്യാത്ഥികറംക്കു അദ്ദേഹം നേതൃത്വം നൽകി.

അദ്ദേഹം ''സ്പെക്ടേറ്റർ'' പ്രബന്ധങ്ങൾ വായിക്കുന്ന സമ്പ്രദായത്തിലൂടെ എഡിസന്റെ നാഗരികമായ നർമ്മത്തെ കണ്ടെത്താൻ കഴിയുമെന്നതു് അവർക്കു് ഒരു അത്ഭുതമായിരുന്നു. അദ്ദേഹത്തിന്നു തന്റെ ശബ്ദത്തെ, ഒരു പുഞ്ചിരിയോടുകൂടി, സ്വരംഭേദം വരുത്തി ക്രമീകരിക്കുവാനും കഴിയുമായിരുന്നു. ഔപചാരികമായ തർക്കശാസ്ത്രത്തിന്റെ ശുഷ്കിച്ച എല്ലുകൾക്കു് അദ്ദേഹത്തിന്റെ കൈകളിൽ ജീവൻ വെക്കുന്നു; വിദ്യാർത്ഥിയുടെ താല്പര്യം നിലനിർത്തുന്നു. തർക്കശാസ്ത്രത്തിന്നു മനുഷ്യന്റെ വിവേകശക്തിയുടെ പരിധി കണ്ടുപിടിക്കുവാൻ കഴിയും എന്നു അദ്ദേഹം വിദ്യാർത്ഥികളോടു് അപൂർവ്വമായി പറയും. തർക്കം മനുഷ്യനെ പൂർണ്ണ മനുഷ്യനാക്കുന്നില്ല; പുത്തൻ കല്പനകൾ മനുഷ്യനെ പൂർണ്ണ പണ്ഡിതനാക്കാത്തതുപോലെ തന്നെ, അദ്ദേഹം കൂട്ടിച്ചേർക്കും.

മൈസൂരിൽ താമസിച്ച ആദ്യകാലത്തു, തന്റെ യൂറോപ്യൻ പര്യടനവേളയിൽ തന്നോടൊപ്പം പോരുവാൻ യുവരാജാവു് റഡ്ഡിയോടാവശ്യപ്പെടുകയുണ്ടായി. അദ്ദേഹം ഈ അവസരം പല രാജ്യങ്ങളിലെയും വിദ്യാഭ്യാസ സ്ഥാപനങ്ങൾ സന്ദർശിക്കുവാൻ വിനിയോഗിച്ചു. കിഴക്കൻ നാടുകളിലേക്കുള്ള ഒരു പര്യടനവും ഇതോടനുബന്ധിച്ചു അദ്ദേഹം നടത്തി. ഈ വിപുലമായ പര്യടനങ്ങളെ സംബന്ധിച്ചു ഗവൺമെന്റിലേക്കു നൽകിയ റിപ്പോർട്ടിൽ കിഴക്കും പടിഞ്ഞാറുമുള്ള വിദ്യാഭ്യാസ സമ്പ്രദായങ്ങളിൽ ഉത്തമങ്ങളായവ ഉൾക്കൊണ്ടിരുന്നു. 1915ൽ മൈസൂറിന്നു ഒരു പ്രത്യേക യൂണിവേഴ്സിററി സ്ഥാപിക്കുവാനുള്ള ഒരു റിപ്പോർട്ടു് തയ്യാറാക്കുവാൻ അദ്ദേഹത്തോടാവശ്യപ്പെട്ടതു ഇതെത്തുടർന്നായിരുന്നു.

അദ്ധ്യാപനം, ഗവേഷണം, അഫിലിയേഷൻ (കൂട്ടിച്ചേർക്കൽ) എന്നീ സത്കൃത്യങ്ങളെ ഉൾക്കൂടിയ പുതിയ യൂണിവേഴ്സിററി അടുത്തവർഷം നിലവിൽവന്നു. റഡ്ഡി മഹാരാജാസ് കോളേജിന്റെ പ്രിൻസിപ്പാലായി ഉയർത്തപ്പെട്ടു; രണ്ടു വർഷം അദ്ദേഹം ഈ സ്ഥാനത്തിരുന്നു; 1916, 17 വർഷങ്ങളിൽ. അദ്ദേഹം പഴയ ചില വകുപ്പുകളെ ആധുനികീകരിക്കുകയും ഇന്ത്യൻ ഭാഷകൾക്കു് പുതിയ വകുപ്പുകളുണ്ടാക്കുവാൻ മുൻകൈ എടുക്കുകയും ചെയ്തു. തെലുങ്കുവകുപ്പു തുടങ്ങിവെച്ചതു അദ്ദേഹമാണു്. ആർക്കും ചോദ്യം ചെയ്യാൻ സാധിക്കാത്ത സ്വഭാവശുദ്ധിയോടുകൂടിയ പണ്ഡിതനും വിമർശകനും എന്ന നിലയിൽ പിന്നീടു പേരെടുത്ത മി: ആർ. അനന്തകൃഷ്ണശർമ്മയായിരുന്നു ആദ്യത്തെ തെലുങ്കു പണ്ഡിററ്. സമയമുള്ളപ്പോഴെല്ലാം അദ്ദേഹത്തോടൊപ്പമിരുന്നു തെലുങ്കു മഹാഭാരതം വായിക്കുന്നതു റഡ്ഡി ഒരു പതിവാക്കിയിരുന്നു.

1918ൽ, 40 വയസ്സാകുന്നതിന്നു മുമ്പുതന്നെ, മുഴുവൻ സംസ്ഥാനത്തിന്റെയും വിദ്യാഭ്യാസത്തിന്റെ ഇൻസ്പെക്ടർ ജനറൽ ആയി രാമലിംഗറെഡ്ഡി നിയമിക്കപ്പെട്ടു. ഒരു ഇന്ത്യക്കാരന്നു്, അതും സ്റ്റേററിന്നു പുറത്തുനിന്നു വന്ന ഒരാൾക്കു്, സാധാരണ നിലയിൽ ലഭ്യമാകുമായിരുന്ന ഒരു ബഹുമതിയല്ല ഇതു്. അദ്ദേഹത്തിന്റെ പ്രായത്തിൽ, സചേതനമായ ഒരു വകുപ്പിന്റെ തലവനാവുക എന്നതും ഒരു സാധാരണ ഉത്തരവാദിത്വമായിരുന്നില്ല.

തന്റെ സ്ഥാനം എന്തായിരുന്നെങ്കിലും നിലനിർത്തുക എന്ന തരത്തിൽ പെരുമാറുവാൻ റെഡ്ഡി തയ്യാറായില്ല. പഴകിയ ചാലുകളിൽ നിന്നു സമ്പ്രദായത്തെ വലിച്ചുയർത്തുവാൻ അദ്ദേഹം ദൃഢനിശ്ചയം ചെയ്തിരുന്നു. സ്കൂളുകളില്ലാത്ത ഗ്രാമങ്ങളിലൊക്കെ സ്കൂളുകൾ സ്ഥാപിക്കുവാൻ അദ്ദേഹം അടിയന്തിര നടപടികളെടുത്തു. ''വിദ്യാഭ്യാസം'' എന്ന ശീർഷകത്തിലുള്ള ധനസഹായം സാരമായി വർദ്ധിപ്പിക്കുവാനും അദ്ദേഹം ആവുന്നതൊക്കെ ചെയ്തു. ഹരിജനങ്ങൾക്കു് എല്ലാ സ്കൂളുകളിലും പ്രവേശനം അനുവദിക്കുവാൻ അദ്ദേഹം കൈക്കൊണ്ട നടപടി കൂട്ടത്തിൽ നടുക്കമുണ്ടാക്കി. ജീവിതത്തിന്റെ ഒരു മേഖലയിലെങ്കിലും അസ്പൃശ്യത ഉച്ചാടനം ചെയ്യാൻ ആദ്യമായി നടത്തിയ ശ്രമങ്ങളിലൊന്നായിരുന്നു ഇതു്. ഇതു ചെയ്യുന്നതിനു അദ്ദേഹത്തിനു് വളരെയേറെ എതിർപ്പുകളെ നേരിടേണ്ടിവന്നു; പ്രത്യേകിച്ചു ഏററവും ഉന്നതമായ കേന്ദ്രങ്ങളിൽനിന്നു്. പക്ഷേ; അദ്ദേഹം അവസാനം വിജയിക്കുക തന്നെ ചെയ്തു; നിയമസഭാ സാമാജികരിൽ നിന്നുള്ള പിന്തുണയും ഭരണാധികാരിയുടെ അനുഭാവവും കാരണം.

രാമലിംഗറെഡ്ഡിയെ സംബന്ധിച്ചേടത്തോളം മൈസൂരിൽ എല്ലാം നേരെ നടക്കുകയാണെന്നു തോന്നി. സേവനത്തിന്റെ ഉജ്ജ്വലമായ റക്കാർഡും വിദ്യാർത്ഥികളുടെ ഇടയിൽ വിപുലമായ പ്രിയവും നേടിയിരുന്ന അദ്ദേഹം വകുപ്പിൽ ഏററവും ഉയർന്ന സ്ഥാനത്തു എത്തിക്കഴിഞ്ഞിരുന്നു. അദ്ദേഹത്തിനു ഒന്നിനെക്കുറിച്ചും പരാതിപ്പെടുവാനുണ്ടായിരുന്നില്ല. 1921ലെ ഒരു സുപ്രഭാതത്തിൽ അദ്ദേഹം ജോലി രാജിവെച്ചു. വാർത്ത ഇടിവെട്ടേററതുപോലെയാണ ജനങ്ങൾ കേട്ടതു്. തന്റെ ജന്മസംസ്ഥാനമായ മദ്രാസിലെ രാഷ്ട്രീയത്തിൽ ഭാഗ്യപരീക്ഷണം നടത്തുവാനാണു് അദ്ദേഹം ഇതു ചെയ്തതെന്നു ചിലർ പറഞ്ഞു. മററുള്ളവർ പറഞ്ഞതു വേറെ ചില കഥകളാണു്. പക്ഷെ, മൈസൂരിൽ നിന്നുള്ള അദ്ദേഹത്തിന്റെ നാടകീയമായ നിഷ്ക്രമണം രഹസ്യത്തിന്റെ ആവരണമിട്ടതായിരുന്നു.

മൈസൂരിലെ അദ്ദേഹത്തിന്റെ വാസം രണ്ടു കാര്യങ്ങൾ കൊണ്ടു ശ്രദ്ധേയമാണ്. ഒന്നു—അസ്പൃശ്യത തുടച്ചു നീക്കാനുള്ള ശ്രമത്തിൽ മഹാത്മാഗാന്ധി ക്രിയാത്മകമായി ഏർപ്പെടുന്നതിന്നു മുമ്പുതന്നെ, സ്റ്റേററിലെ വിദ്യാലയങ്ങൾ ഹരിജനങ്ങൾക്കു തുറന്നു കൊടുത്തു. രണ്ടു—1911—12ൽ ഇന്ത്യൻ എക്കോണോമിക്സിനെപ്പററി ''ഭാരത അർത്ഥശാസ്ത്രമു'' എന്നൊരു കൃതി എഴുതി; ഈ വിഷയത്തിൽ തെലുഗിൽ ആദ്യമായി വന്ന കൃതിയാണിതു്. 1914ൽ മദ്രാസ്സിലെ വിജ്ഞാന ചന്ദ്രിക ഗ്രന്ഥമണ്ഡലി ഇതു പ്രസിദ്ധീകരിച്ചു.

അദ്ധ്യായം അഞ്ചു്

## രാഷ്ട്രീയത്തിലേക്കുള്ള പ്രവേശനം

1921ൽ ഇന്ത്യയുടെ അന്തരീക്ഷം കോൺഗ്രസ്സിന്റെ നേതൃത്വത്തിലുള്ള സ്വാതന്ത്ര്യപ്രസ്ഥാനത്തിന്റെ സമരാഹ്വാനങ്ങൾ കൊണ്ടു് മുഖരിതമായിരുന്നു. മോണ്ടാഗു-ചെംസ്ഫോർഡ് പദ്ധതിപ്രകാരം ഔദ്യോഗികാഭിമുഖ്യത്തിൽ ഒരു പുതിയ തീരുമാനം പ്രതീക്ഷിക്കപ്പെട്ടിരുന്നു. മദ്രാസിൽ നാട്ടുകാർക്കു ഭരിക്കാൻ കിട്ടിയ വിഷയങ്ങളിൽ ജസ്റ്റീസ് പാർട്ടിയാണു ഭരണത്തിലുണ്ടായിരുന്നതു്. മൈസൂരിൽനിന്നു കെട്ടുകെട്ടിയ റഡ്ഡി മദ്രാസിലെ രാഷ്ട്രീയത്തിൽ ആകൃഷ്ടനും വ്യാപൃതനായി. ചിററൂരിൽനിന്നുള്ള സുഹൃത്തുക്കളുടെ പ്രേരണ ഇതു സംബന്ധിച്ച അദ്ദേഹത്തിന്റെ വ്യക്തിപരമായ ചായ്വിന്നു ശക്തി കൂട്ടിയതേയുള്ളു. പുതിയ ഭരണഘടനയിൽ അദ്ദേഹത്തിന്നു വലിയ പ്രതീക്ഷയുണ്ടായിരുന്നു; ദ്വിഭരണസമ്പ്രദായത്തിന്നു പ്രയോഗത്തിൽ വരുന്ന പരിമിതികളെപ്പററി അദ്ദേഹത്തിന്നു അറിഞ്ഞുകൂടായിരുന്നു.

റഡ്ഡി വളരെ ഉയൻ്ന സ്ഥാനം നോക്കിയാണു അരങ്ങത്തിറങ്ങിയതെന്നു വ്യക്തം. രാഷ്ട്രീയമായ സ്കീമുകളിൽ തന്നെ തക്കസ്ഥാനത്തു പ്രതിഷ്ഠിക്കാനാണു് അദ്ദേഹം ശ്രമിച്ചതു്. ബ്രിട്ടീഷു ഗവർണ്ണർമാരുടെ അനുഗ്രഹത്തോടെ ജന്മംകൊണ്ട ജസ്റ്റീസ് പാർട്ടിയിൽ അദ്ദേഹം ചേൻ്നു. കൗൺസിലിൽ അദ്ദേഹം എളുപ്പം തെരഞ്ഞെടുക്കപ്പെട്ടുവെങ്കിലും വർഗ്ഗീയവാദത്തിന്റെയും ജോലിക്കുവേണ്ടിയുള്ള നായാടലിന്റെയും ആയ അന്തരീക്ഷം തന്റെ ചിന്താഗതിയുമായി അത്ര പൊരുത്തപ്പെടുന്ന ഒന്നല്ലെന്നു അദ്ദേഹത്തിന്നു മനസ്സിലായി. ഡോ: കെ.ആർ

ശ്രീനിവാസ അയ്യങ്കാരുടെ കുറിക്കുകൊള്ളുന്ന വാക്കുകളിൽ പറഞ്ഞാൽ ഒരു പുതിയ തുടക്കത്തിനെക്കാൾ വഞ്ചനാപരമാണ തെന്നു തെളിഞ്ഞു.

ജനാധിപത്യത്തിന്റെ പ്രവർത്തനത്തെപ്പററി പുരോഗമനാശയമുള്ള പാശ്ചാത്യചിന്താഗതിയോടുകൂടിയ ഉദാരമതിയായ ബുദ്ധിജീവിയ്ക്കും പ്രധാനപ്പെട്ട അവസരം നോക്കിയിരിക്കുന്ന തദ്ദേശീയരായ നാടൻ നേതാക്കന്മാരുടെ മേധാവിത്വത്തിലുള്ള ഭരണകക്ഷിയ്ക്കും സമാനസ്വഭാവമുള്ള ഒന്നും ഇല്ലായിരുന്നു എന്നു തന്നെ പറയാം. വേർപിരിയലിന്നു അധികകാലം വേണ്ടിവന്നില്ല. പനഗൽ മന്ത്രിസഭയുടെ വിചാരശൂന്യവും ഭാവനാരഹിതവുമായ നയങ്ങളോടുണ്ടായിരുന്ന വെറുപ്പുകാരണം അദ്ദേഹം അതിന്നെതിരെ ഒരു അവിശ്വാസപ്രമേയം തന്നെ അവതരിപ്പിച്ചു. ആ അവസരത്തിൽ അദ്ദേഹം ചെയ്ത പ്രസംഗം അവിസ്മരണീയമായിരുന്നു. മലബാറിലും ആന്ധ്രയിലുമുണ്ടായിരുന്ന പോലീസ് അക്രമത്തെയും മന്ത്രിസഭയുടെ പൊതുവിലുള്ള ജനാധിപത്യ വിരുദ്ധസമ്പ്രദായങ്ങളെയും അദ്ദേഹം അതിശക്തമായിത്തന്നെ ആക്ഷേപിച്ചു.

സമാനമനസ്കരായ സുഹൃത്തുക്കളുടെ സഹായത്തോടെ അദ്ദേഹം അധികം താമസിയാതെ യുണൈറഡ് നാഷണൽ പാർട്ടി എന്ന ഒരു പുതിയ കക്ഷി രൂപീകരിച്ചു. ഗവമ്മെണ്ടിനെ സ്ഥാനഭ്രഷ്ടമാക്കാനുള്ള ശക്തി അതിന്നുണ്ടായിരുന്നില്ല. (നോമിനേററഡ് മെമ്പർമാരുടെ ബ്ലോക്കിന്റെ പിന്തുണ ഗവമ്മെണ്ടിന്നുണ്ടായിരുന്നതുകൊണ്ട് അതു അല്ലെങ്കിലും സാദ്ധ്യമാകുമായിരുന്നില്ല). എന്നാൽ ഗവമ്മെണ്ടിന്നു ഉൽക്കണ്ഠയുണ്ടാക്കുന്ന പല സന്ദർഭങ്ങളും അതുണ്ടാക്കി.

രാമലിംഗറഡ്ഡിയെ വിദ്യാഭ്യാസമന്ത്രി ആക്കാതിരുന്നതിൽ അദ്ദേഹത്തിന്റെ സുഹൃത്തുക്കളും ആരാധകന്മാരും പലപ്പോഴം ഖേദിച്ചിട്ടുണ്ട്, പരിശീലനംകൊണ്ടും പ്രതിഭകൊണ്ടും അദ്ദേഹം ഈ സ്ഥാനത്തിന്നു സർവ്വഥാ സമർഹനായിരുന്നു. പക്ഷെ, ഒരു വിമർശകനെന്ന നിലയിൽ അദ്ദേഹം ശോഭിച്ചു; മന്ത്രിമാക്ക് ഉൽക്കണ്ഠയുളവാക്കി. മററു തരത്തിൽ ബോറടിക്കുന്ന പ്രസംഗങ്ങളും പതിവുചടങ്ങുകളും കൊണ്ടു വിരസമായിരുന്ന സഭയുടെ നടപടികളെ അദ്ദേഹത്തിന്റെ സമയോചിതമായ നമ്മവും തുളച്ചുകയറുന്ന ആക്ഷേപഹാസ്യവും സജീവങ്ങളാക്കി. മുഖ്യമന്ത്രിയായിരുന്ന പനഗൽ രാജാവിന്നു വാദപ്രതിവാദങ്ങളിൽ കൊള്ളുവാനും കൊടുക്കുവാനും ഉള്ള കഴിവു ഒട്ടും കുറവായിരുന്നില്ല. പക്ഷെ പലപ്പോഴം റഡ്ഡിയുടെ ആക്ഷേപങ്ങാംക്ക് അദ്ദേഹം ശരവ്യനായി.

അധികാരത്തിലുള്ള കക്ഷി സഭയിൽ ഭൂരിപക്ഷം തട്ടിപ്പടച്ചുണ്ടാക്കുന്ന ദുഷിച്ച സമ്പ്രദായങ്ങളെ പരാമർശിച്ചുകൊണ്ടു

അദ്ദേഹം പറഞ്ഞു: നിയമനങ്ങൾ കൂറുണ്ടാക്കുന്നു; നൈരാശ്യങ്ങൾ കൂററുക്കുന്നു.*

ഒരവസരത്തിൽ, ഗവമ്മെണ്ടിന്റെ തെററുകുററങ്ങളെ വെളിപ്പെടുത്തിക്കൊണ്ടു അദ്ദേഹം പ്രസംഗിക്കുകയായിരുന്നപ്പോൾ, റഡ്ഡി ചില ആനുകൂല്യങ്ങൾ ആവശ്യപ്പെട്ടുകൊണ്ടു എഴുതിയതായിരിക്കണം എന്നു കരുതേണ്ട ഒരു കത്തു മുഖ്യമന്ത്രി കീശയിൽനിന്നു എടുക്കുന്നതായി ഭീഷണിപ്പെടുത്തി. പ്രത്യുല്പന്നമതിയായ ആ സാമാജികനെ അത്രവേഗം നിശ്ശബ്ദനാക്കി വഴിപ്പെടുത്തുവാൻ സാധിക്കുമായിരുന്നില്ല; റഡ്ഡി പറഞ്ഞു: "ഇംഗ്ലണ്ടിൽ കവിതാക്കൾ പരസ്പരം കലഹിക്കുമ്പോൾ അവർ കത്തുകൾ പരസ്പരം തിരിച്ചുകൊടുക്കാറുണ്ടു്."

മുഖ്യമന്ത്രിയെ സംബന്ധിച്ചേടത്തോളം റഡ്ഡി പള്ളക്കു കുത്തിയ ഒരു മുള്ളാണെന്നു തെളിഞ്ഞു വരികയായിരുന്നു. ബജററിലെ വകയിരുത്തലുകളെപ്പററിയുള്ള അദ്ദേഹത്തിന്റെ വിമർശം പ്രത്യേകിച്ചും ഫലപ്രദമായിരുന്നു. സംസ്ഥാനത്തിൽ വിദ്യാഭ്യാസത്തിന്നു നീക്കിവെച്ചിരുന്ന തുകയുടെ കുറവു അദ്ദേഹത്തിന്റെ ധാമ്മികരോഷത്തെ പ്രകോപിപ്പിച്ചു. നിയമനിഷേധസമരത്തിന്റെ ഫലമായി റവന്യൂ വരുമാനം കുറഞ്ഞുവെന്ന ഔദ്യോഗികമായ ഒഴിവുകഴിവിന്മേൽ അദ്ദേഹം പ്രകടിപ്പിച്ച അഭിപ്രായം ഗവമ്മെണ്ടിന്നു ലഭിച്ച തിരിച്ചടിയായിത്തീർന്നു. ജനങ്ങളെ നേരിടുവാനുള്ള കഴിവുകേടാണു് അതു വെളിപ്പെടുത്തുന്നതെന്നും നികുതിനിഷേധസമരം വിജയിക്കുകയാണെന്നതിന്നു പരോക്ഷമായ സമ്മതമാണതെന്നും അദ്ദേഹം പറഞ്ഞു.

വിദ്യാഭ്യാസസംബന്ധമായ കാര്യങ്ങളിൽ റഡ്ഡിയുടെ പ്രസംഗങ്ങൾ വിജ്ഞേയവും കാഴ്ചപ്പാടുള്ളതും ആണെന്നു് എല്ലാവരും കരുതി. പശ്ചാത്തലംവെച്ചുനോക്കുമ്പോൾ ഇതു പ്രതീക്ഷിക്കാവുന്നതേയുള്ളു. മദ്രാസ് യൂണിവേഴ്സിററിയുടെ പരിഷ്ക്കരണത്തെ സംബന്ധിച്ച വാദപ്രതിവാദത്തിൽ അദ്ദേഹം സജീവമായി പങ്കെടുക്കുകയും, അക്കായ്യം നോക്കുന്നതിന്നു നിയുക്തമായ കമ്മിററിയിൽ കൂടിച്ചേരുകയും ചെയ്തു.

ആന്ധ്രക്കാരുടെ അഭിലാഷങ്ങൾക്കു ശബ്ദം കൊടുക്കുന്നതിൽ ജാഗരൂകനായിരുന്ന റഡ്ഡി, ആന്ധ്രക്കു് ഒരു പ്രത്യേക സവ്വകലാശാലയുണ്ടാക്കുവാനുള്ള ഗവമ്മെണ്ടിന്റെ നീക്കങ്ങളിൽ സ്വാഭാവികമായും സന്തുഷ്ടനായിരുന്നു. മുഖവിലവെച്ചു നോക്കിയാൽ ആന്ധ്രക്കാരുടെ ഉപദേശീയവികാരഭാവത്തിന്നു

* (ഇംഗ്ലീഷിൽ അദ്ദേഹം ഉപയോഗിച്ച വാക്കുകൾ കൂടുതൽ അത്ഥവത്താണു്. Appointments lead to attachments; and disappointments lead to detachments).

ആമുഖം നൽകുന്ന ഒരു കൃത്യമായിരുന്നു അതു്. എന്നാൽ ഈ നടപടി മൂലമുണ്ടാകുന്ന ആനുകൂല്യങ്ങളുടെ സാരാംശത്തിൽ ഭേദഗതികൾ വഴി കുറവുവരുത്തിയ സമ്പ്രദായം അദ്ദേഹത്തെ അങ്ങേ അററം അസന്തുഷ്ടനാക്കി.

ആന്ധ്രയൂണിവേഴ്സിററി ആക്ററ് നിയമപുസ്തകത്തിൽ കൂട്ടിച്ചേർത്തതു് 1925ൽ ആയിരുന്നു; രാമലിംഗറഡ്ഡിയെ അതിൻെറ സ്ഥാപക വൈസ് ചെയർമാനായി നിയമിച്ചു. ഈ നിമനം അർഹിക്കുന്ന ആൾക്കു ലഭിച്ച അർഹിക്കുന്ന ജോലിയായിട്ടാണു് പരക്കെ സ്വാഗതം ചെയ്യപ്പെട്ടതു്. എന്നാൽ ബുദ്ധിമുട്ടുണ്ടാക്കുന്ന ഒരു പ്രതിപക്ഷ മെമ്പറെ കൗൺസിൽ ചേമ്പറിൽനിന്നു മാററിനിർത്താൻ കഴിഞ്ഞതിൽ മുഖ്യമന്ത്രി സന്തുഷ്ടനായിരുന്നുവെന്നാണു് ശ്രുതി.'' രാഷ്ട്രീയത്തിന്നുവന്ന നഷ്ടം വിദ്യാഭ്യാസത്തിന്നുള്ള നേട്ടം'' എന്നായിരുന്നു പത്രങ്ങളുടെയും പൊതുജനങ്ങളുടേയും അഭിപ്രായങ്ങളുടെ അനുപല്ലവി.'' 'രാഷ്ട്രീയത്തിന്നു ഒരു നേട്ടം; വിദ്യാഭ്യാസത്തിന്നു ഒരു നഷ്ടം''—എന്നു നിർദ്ദയനായ ഒരു നേരമ്പോക്കുകാരനും അഭിപ്രായപ്പെട്ടു.

## അദ്ധ്യായം ആറു്

# വൈസ് ചാൻസലർ

രാമലിംഗറെഡ്ഡി വൈസ് ചാൻസലറുടെ ഔദ്യോഗിക ചുമതലകൾ ഏറെറടുത്തപ്പോൾ ആന്ധ്ര യൂണിവേഴ്സിററി എന്നതു ഒരു പേരു മാത്രമായിരുന്നു. അതിന്നു ഒരു സ്ഥലം പോലുമുണ്ടായിരുന്നില്ല. അദ്ദേഹം ബസ്‌വാഡ * (അദ്ദേഹം അതിനെ 'ബ്ലെയ്സ്‌വാഡ-ചൂടിൻെറ നാട്'-എന്നാണു് വിളിച്ചത്)യിലാണു് പ്രവത്തനമാരംഭിച്ചതു്. പക്ഷെ, എല്ലാം തന്നെ തുടക്കത്തിൽനിന്നു ആരംഭിക്കേണ്ടതുണ്ടായിരുന്നു—യൂണിവേഴ്സിററി കോഡിൻെറ—അതിൻെറ എല്ലാ ചട്ടങ്ങളോടും കൂടിയ—ആ രചന, ചിഹ്നത്തിൻെറയും മുദ്രാവാക്യത്തിൻെറയും തെരഞ്ഞെടുപ്പു് തുടങ്ങിയവ മുതൽ ഫാക്കൽട്ടികളുടെ സംഘടന, സ്റ്റാഫിൻെറ റിക്രൂട്ട്മെൻറ് എന്നിവവരെ എല്ലാം തന്നെ ചെയ്യേണ്ടതുണ്ടായിരുന്നു.

ആസ്ഥാനം എവിടെയായിരിക്കേണമെന്നതു് അദ്ദേഹത്തിന്നു നീണ്ടുനിന്ന തലവേദനയായിരുന്നു. ആനന്ദപൂർ, വിജ

*ഇപ്പോഴത്തെ വിജയവാഡ

യവാഡ, രാജമന്ദ്രി, വിശാഖപട്ടണം തുടങ്ങി ആന്ധ്രയിലെ മിക്ക നഗരങ്ങളും അവകാശവാദങ്ങളാൽ മത്സരിച്ചു മുഴക്കി. ''ആസ്ഥാനത്തിന്നു വേണ്ടിയുള്ള സമരം എന്നു വിളിക്കപ്പെട്ട ഈ വാഗ്വാദം ''കുറച്ചു കാലം നീണ്ടുനിന്നു''. വാൾട്ടയറിന്റെ ഉയന്ന പ്രദേശങ്ങളായിരുന്നു റഡ്ഡി തെരഞ്ഞെടുത്തതു്. അധികാരസ്ഥർ അതിനെ അനുകൂലിച്ചു. അതൊരു നല്ല തെരഞ്ഞെടുപ്പായിരുന്നുവെന്നു സംഭവഗതി തെളിയിച്ചു. ആരോഗ്യകരമായ കാലാവസ്ഥയും സമുദ്രത്തോടുള്ള സാമീപ്യവും വെച്ചു നോക്കുമ്പോൾ അതിനെക്കാൾ നല്ല സ്ഥലമില്ല.

പഴയ മററു ചില യൂണിവേഴ്സിററികളിൽനിന്നു വിഭിന്നമായി ആന്ധ്രയിൽ ഊന്നൽകൊടുത്തതു് അദ്ധ്യാപനത്തിന്നും ഗവേഷണത്തിന്നുമായിരുന്നു. അഫിലേററ് ചെയ്ത കോളേജുകൾക്കു പുറമെ ഘടകങ്ങളായ കോളേജുകളും ഉണ്ടായിരുന്നു. റഡ്ഡി സ്വയം ഒരു സാമൂഹ്യശാസ്ത്രപഠിതാവായിരുന്നുവെങ്കിലും വകുപ്പുകൾ ആസൂത്രണം ചെയ്തപ്പോൾ അദ്ദേഹം ശാസ്ത്രവിഷയങ്ങളോടാണു് ചായ്‌വ് കാണിച്ചതു്. പരമ്പരാഗത രൂപത്തിലുള്ള അടിസ്ഥാന ശാസ്ത്രവിഷയങ്ങൾക്കു പുറമെ മാത്തമാററിക്കൽ ഫിസിക്സ്, ന്യൂക്ലിയർ ഫിസിക്സ് തുടങ്ങിയ പുതിയ വിഷയങ്ങൾക്കും അദ്ദേഹം കോഴ്സുകളേർപ്പെടുത്തി. ഇംഗ്ലണ്ടിലേയും ലോകത്തിൽതന്നെയുള്ള ഏററവും പഴയ രണ്ടു യൂണിവേഴ്സിററികളിലൊന്നിന്റെ സൃഷ്ടിയായിരുന്നു റഡ്ഡിയെങ്കിലും ആന്ധ്രായൂണിവേഴ്സിററിയെ കേംബ്രിഡ്ജിന്റെ തൽസ്വരൂപമാക്കുവാൻ അദ്ദേഹം തുനിഞ്ഞില്ല. പഴയ ലോകത്തിന്റെയും പുതിയ ലോകത്തിന്റെയും, കിഴക്കിന്റെയും പടിഞ്ഞാറിന്റെയും ഏററവും നല്ല ഭാവങ്ങളെ വിവേകപൂർവ്വം കൂട്ടിച്ചേർത്തുകൊണ്ടു് വികസ്വരമായ ഒരു സമൂഹത്തിന്റെ ആവശ്യങ്ങളെ നേരിടും വിധത്തിലാണു്, അദ്ദേഹം അതിനെ ആസൂത്രണം ചെയ്തതു്.

തെലുഗു ഭാഷയോടും സാഹിത്യത്തോടും ഉള്ള താല്പര്യത്തിൽ റഡ്ഡി മററാരുടേയും ചുവടെയായിരുന്നില്ല. എന്നാൽ യൂണിവേഴ്സിററിയുടെ ബോധനമാദ്ധ്യമം തെലുഗായിരിക്കേണമെന്നു അദ്ദേഹം കരുതിയില്ല. നിലവാരം നിലനിത്തുന്ന കാര്യത്തിൽ അദ്ദേഹം ഒരു പിടിവാശിക്കാരൻ തന്നെയായിരുന്നു; സ്ഥാപനത്തിന്നു സാർവ്വജനീനതയുടെതായ ഒരു സ്വഭാവം നൽകാൻ അദ്ദേഹം താല്പര്യപ്പെട്ടു. തെലുഗിന്റെയും മററു ഇന്ത്യൻ ഭാഷകളുടെയും പഠനത്തിന്നു പ്രോത്സാഹനം നൽകത്തക്കവിധം അദ്ദേഹം അവയ്ക്കു പ്രത്യേക വകുപ്പുകൾ തന്നെ രൂപീകരിച്ചു. പക്ഷെ അതിലപ്പുറം അദ്ദേഹം കടന്നില്ല. ''മെല്ലെ വേഗത്തിൽ പോവുക'' എന്നതായിരുന്നു അദ്ദേഹത്തിന്റെ മുദ്രാവാക്യം.

യൂണിവേഴ്സിററിക്ക് ഒരു ചിഹ്നം തെരഞ്ഞെടുക്കുന്നതിൽ അദ്ദേഹം പ്രത്യേകം ശ്രദ്ധ പതിപ്പിച്ചു. രണ്ടു വശത്തും രണ്ടു സർപ്പങ്ങൾ കാവൽ നില്ക്കുന്ന ഒരു വൃത്തത്തിൽ, സൂര്യവെളിച്ചത്തിൽ വിരിയുന്ന, ബഹുദളങ്ങളോടുകൂടിയ ഒരു താമരയാണ് അദ്ദേഹം തെരഞ്ഞെടുത്തത്. ''ആന്ധ്രവിശ്വകലാപരിഷത്ത്'' എന്ന പേർ തെലുഗിൽ എഴുതി വെച്ചിരിക്കുന്നു. ''തേജസ്വിനാ അവധീതമസ്തു'' (വിദ്യാർത്ഥികളായ നാം പ്രകാശിക്കട്ടെ എന്നർത്ഥം) എന്ന ഔപനിഷദോക്തി സംസ്കൃതത്തിലും എഴുതിയിട്ടുണ്ട്. സർപ്പങ്ങൾ വിജ്ഞാനത്തെ ദ്യോതിപ്പിക്കുന്നു എന്നതിനു പുറമെ, നാഗാരാധനക്കാരായ പൂർവ്വികരുമായി ആന്ധ്രക്കാർക്കുള്ള ബന്ധത്തെ സൂചിപ്പിക്കുന്നു; റഡ്ഡിയുടെ ഒരു പ്രിയപ്പെട്ട സിദ്ധാന്തമായിരുന്നു ഇതു്. ഇന്ത്യൻ കലയിലും ഹിന്ദുക്കളുടെ മതചിന്തകളിലും ആവത്തിച്ചു കാണാവുന്ന താമര ജനപ്രിയമുള്ള ഒരു ചിഹ്നമായിരുന്നു. റഡ്ഡിക്കു അതിനോടു പ്രത്യേകിച്ചു ഒരു പ്രിയവുമുണ്ടായിരുന്നു; ചിററൂരിലെ അദ്ദേഹത്തിൻെറ സ്വകാര്യ വസതിക്കു ''പത്മപ്രഭാസ'' എന്ന പേരാണു ഇട്ടിരുന്നതു്.

അദ്ധ്യാപകന്മാരുടെ തിരഞ്ഞെടുപ്പിൽ റഡ്ഡി മുന്നോട്ടു പോയതു് അർഹതയുടെ അടിസ്ഥാനത്തിൽ മാത്രമാണ്. അപേക്ഷകരുടെ ഭാഷയോ, ജനനസ്ഥലമോ നോക്കാതെ, അവരുടെ ഉയന്ന വിദ്യാഭ്യാസ യോഗ്യത നോക്കിമാത്രം നിയമനം നടത്തുവാൻ അദ്ദേഹം സന്നദ്ധനായിരുന്നു. അദ്ദേഹത്തിൽ നിന്നു മററുള്ളവർ പ്രതീക്ഷിച്ചതു് ആന്ധ്രക്കാക്കു പ്രത്യേക പരിഗണന നൽകുമെന്നായിരുന്നു. അതുണ്ടായില്ല എന്നതു വിമശനത്തിനിട വരുത്തി. പക്ഷെ, അദ്ദേഹം അതു കായ്യമാക്കിയില്ല. തൻെറ വസ്തുനിഷ്ഠമായ സമീപനത്തിന്നുള്ള ഒരു പ്രശംസയായിട്ടാണ് അദ്ദേഹം അതിനെ കരുതിയതു്.

യൂണിവേഴ്സിററി എന്ന ആശയത്തിന്നു മൂത്തരൂപം നൽകുവാൻ അദ്ദേഹത്തെപ്പോലെ മററാക്കും പ്രയത്നിക്കാൻ കഴിയുമായിരുന്നില്ല. അനേകം പ്രയാസങ്ങളെ അദ്ദേഹത്തിന്നു തരണം ചെയ്യേണ്ടതുണ്ടായിരുന്നു; പരാജയവും വിജയവും നൈരാശ്യവും സാഫല്യവുമൊക്കെ അദ്ദേഹത്തിൽ ഭാവമാററം ഉണ്ടാക്കിയില്ല. ആദ്യത്തെ അഞ്ചുകൊല്ലം കഴിഞ്ഞപ്പോൾ സാരമായ ചില നേട്ടങ്ങൾ അദ്ദേഹത്തിന്നു കൈവരിക്കാൻ കഴിഞ്ഞു.

പൂണ്ണസമയം പ്രവത്തിക്കുന്ന ഒരു വൈസ് ചാൻസലർ എന്ന നിലയിൽ സജീവ കക്ഷിരാഷ്ട്രീയത്തിൽ നിന്നു മാറിനിൽക്കേണ്ടതുണ്ടായിരുന്നുവെങ്കിലും, സ്വാതന്ത്ര്യത്തിന്നു വേണ്ടിയുള്ള ഗാന്ധിയൻ സമരത്തിൻെറ ആശയങ്ങളോടു അനുഭാവമുള്ള ഒരു പുരോഗമന ദേശീയവാദിയായി അദ്ദേഹം തുടരുക

തന്നെ ചെയ്തു. എന്നിരുന്നാലും നിയമ വിധേയ മാർഗ്ഗത്തിൽ വിശ്വസിച്ചിരുന്ന അദ്ദേഹത്തിന്നു, 1930ലെ സിവിൽ നിയമ നിഷേധപ്രവർത്തകന്മാരുമായി തീരഞ്ഞുംകൂടിച്ചേരാൻകഴിഞ്ഞിന്നില്ല. എന്നാൽ നിസ്സഹകരണ പ്രസ്ഥാനത്തെ അടിച്ചമർത്താൻ ഉദ്യോഗസ്ഥമേധാവിത്വം അഴിച്ചുവിട്ട ഭീകര ഭരണത്തെ അംഗീകരിക്കുവാനും അദ്ദേഹത്തിന്നു കഴിയുമായിരുന്നില്ല. അതുകൊണ്ടു ഒരു പ്രതിഷേധമെന്ന നിലയിൽ അദ്ദേഹം വൈസ്ചാൻസലർ സ്ഥാനം രാജിവെച്ചു. ചാൻസലറായിരുന്ന മദിരാശി ഗവണ്ണർക്കു് അദ്ദേഹം എഴുതിയ വികാരഭരിതമായ കത്തു് സ്മരണീയമായ ഒരു രേഖയായിരുന്നു. പ്രശസ്തപത്രപ്രവർത്തകനായ ഖാസാസുബ്ബറാവു അതിനെ ''രാജ്യത്തിൻെറ ദേശാഭിമാന സാഹിത്യത്തിലെ ഒരു ക്ലാസിക്കു്'' എന്നാണു വിശേഷിപ്പിച്ചതു്. റഡ്ഡിയുടെ നിലപാടു് അതിൽ ഇങ്ങനെ സമാഹരിച്ചിരുന്നു:

> ''......രാഷ്ട്രീയാഭിപ്രായങ്ങളെന്തുതന്നെയായാലും, ഈ ആക്രമണത്തെ പരാജയപ്പെടുത്തുക എന്നതു എല്ലാ ഇന്ത്യക്കാരുടെയും കടമയാണു്. ദേശീയ സ്വഭാവത്തിൻെറ കാര്യത്തിൽ ഇന്ത്യയിൽ സ്ഥാപിതമായ ഏററവും മഹത്തായ ഗവേഷണാലയമാണു് കോൺഗ്രസ്സെന്നും ഇന്ത്യക്കാരെ സംഘടനയുടെയും ശിക്ഷണത്തിൻെറയുമായ കല അതു പഠിപ്പിച്ചിട്ടുണ്ടെന്നും സ്നേഹത്തിൻെറയും അഹിംസയുടെയുംസന്ദേശം ഇന്ത്യക്കാരിൽ ഉൾക്കൊള്ളിച്ചതുവഴി അതുരാഷ്ട്രീയ പ്രക്ഷോഭത്തിന്നു ആദ്ധ്യാത്മികഭാവം നൽകിയിട്ടുണ്ടെന്നും കോൺഗ്രസ്സുമായി വിയോജിക്കുന്നവർപോലും സമ്മതിക്കേണ്ടിയിരിക്കുന്നു.
>
> ''എൻെറ രാജ്യത്തിലെ പുരുഷന്മാരും സ്ത്രീകളും അനുഷ്ഠിച്ച ത്യാഗങ്ങളും സഹിച്ച കഷ്ടപ്പാടുകളും ഇന്നത്തെ സ്ഥാനത്തു തുടരുന്നതു എനിക്കു് അസാദ്ധ്യമാക്കിയിരിക്കുന്നു. ഈ യാതനകൾക്കിടയിൽ വൈസ് ചാൻസലർ സ്ഥാനം ആഹ്ളാദകരമോ ആദരവുണ്ടാക്കുന്നതോ ആയ ഒന്നായി എനിക്കു കരുതുവാൻ നിവൃത്തിയില്ല.''

1930 മുതൽ 36വരെയുള്ള വർഷങ്ങളിൽ റഡ്ഡി യൂണിവേഴ്സിററിയിലുണ്ടായിരുന്നില്ല. എന്നാൽ ആന്ധ്രയിലെ മറെറാരു മഹാനായ വിദ്യാഭ്യാസ പ്രവർത്തകനും തൻെറ സുഹൃത്തുമായിരുന്ന ഡോ: രാധാകൃഷ്ണൻ തൻെറ പിന്തുടർച്ചക്കാരനായി അവിടെ അവരോധിക്കപ്പെട്ടതു് അദ്ദേഹത്തിൽ സംതൃപ്തിയുളവാക്കി. നിസ്സഹകരണപ്രസ്ഥാനത്തിൽ സജീവമായി പങ്കെടുത്തില്ലെങ്കിലും അദ്ദേഹം അലസനായിരുന്നില്ല. രാഷ്ട്രീയ ഇടവേളയുടെ ഒരു ഘട്ടമായിരുന്നു ഇതു്. അദ്ദേഹം വട്ടമേശ സമ്മേളനത്തെ

പ്പററിയും മററും ലേഖനങ്ങളെഴുതുകയും പ്രസംഗിക്കുകയും ചെയ്തു. അവ പിന്നീട് വട്ടമേശ സമ്മേളനത്തെപ്പററിയുള്ള ലേഖനങ്ങളും മററു പ്രസംഗങ്ങളും (ആർട്ടിക്ക്ൾസ് ഓൺ ആർ. ടി. സി. ആൻറ് അദർ അഡ്രസ്സസ്സ്) എന്ന ശീർഷകത്തിൽ ശേഖരിച്ചു പ്രസിദ്ധീകരിക്കപ്പെട്ടു. മഹാത്മാഗ്ജി ഹൃദയസ്പൃശി യായ അഭിവാദ്യം അർപ്പിച്ചുകൊണ്ടു അദ്ദേഹം ഇങ്ങിനെ പറഞ്ഞു:

> ''ലണ്ടനിലൊ ഡൽഹിയിലൊ വെച്ചു നടക്കുന്ന ഭരണ ഘടനാനിർമ്മാണത്തേക്കാൾ മഹാത്മാഗാന്ധിക്കു കൂടുതൽ താല്പര്യമുള്ളതു രാജ്യത്തിന്നുള്ളിൽതന്നെ, ദേശനിർമ്മാണം നടത്തുന്നതിലാണെന്നു വ്യക്തമാണ്. മററുള്ളവർ സദ്യ യുണ്ണുമ്പോൾ അദ്ദേഹം ഉപവസിക്കുന്നു...അദ്ദേഹം ദു:ഖി തനാണ്; കാരണം നമ്മുടെ നാടു ദു:ഖത്തിൻേറതാണ് ..........''

അത്ഭുതമെന്നു പറയട്ടെ, യാതൊരു ചാഞ്ചല്യവുമില്ലാതെ വൈസ് ചാൻസലർ സ്ഥാനം രാജിവെച്ച ആൾ പ്രാദേശിക രാഷ്ട്രീയത്തിൽ പങ്കു വഹിക്കുവാൻ അപ്പോൾതന്നെ വ്യഗ്രത കാട്ടുകയുണ്ടായി. 1935ൽ അദ്ദേഹം ചിററൂർ ജില്ലാ ബോർ ഡിൻെറ പ്രസിഡണ്ടായി; അതുതന്നെ നറുക്കെട്ടെത്തു കിട്ടിയ സ്ഥാനമായിരുന്നു. പിന്നീടദ്ദേഹം ലജിസ്ലേററീവ് കൗൺസി ലിലേക്കു തിരഞ്ഞെടുക്കപ്പെട്ടു. പക്ഷെ, കോൺഗ്രസ്സു മെമ്പർ മാരധികവും അതിൽനിന്നു മാറി നിൽക്കുകയായിരുന്നതുകൊ ണ്ടു അവിടെ കാര്യമായി ഒന്നും ചെയ്യാനില്ലായിരുന്നു.

അതിന്നിടയിൽ, 1936ൽ ആന്ധ്ര യൂണിവേഴ്സിററിയി ലെ വൈസ് ചാൻസലർ സ്ഥാനം വീണ്ടും ഒഴിവായി; ഡോ: രാധാകൃഷ്ണൻ ഓക്സ് ഫോർഡിലെ 'ഈസ്റ്റേൺ റിലിജൻസ് ആൻറ് എതിക്സ്'' എന്ന വിഷയത്തിൽ 'സ്പാൾഡിങ്ങ് പ്രൊഫസറായി' നിയമിതനായതിനെത്തുടർന്നാണ് സ്ഥാനം ഒഴിവായതു്. സ്വാഭാവികമായും ആ ഒഴിവു നികത്തുവാൻ തെരഞ്ഞെടുക്കപ്പെട്ടതു റഡ്ഡി തന്നെയായിരുന്നു. 1949 വരെയും അദ്ദേഹം ആ സ്ഥാനത്തു മാററമില്ലാതെ തുടർന്നു; 1949ൽ അ ദ്ദേഹം വാൾട്ടയറോടു അവസാനമായി വിട പറയുകയും മൈ സൂർ യൂണിവേഴ്സിററിയുടെ പ്രോ-ചാൻസലറായി നിയമി തനാവുകയും ചെയ്തു. ഏതാനും വർഷങ്ങൾക്കു മുമ്പു ആന്ധ്ര യൂ ണിവേഴ്സിററിയുടെ 'ഡോക്ടർ ഓഫ് ലറേറഴ്സ്' എന്ന ഓ ണററി ബിരുദം അദ്ദേഹത്തിന്നു നൽകപ്പെട്ടിരുന്നു.

ആന്ധ്ര യൂണിവേഴ്സിററിയുമായുള്ള അദ്ദേഹത്തിൻെറ സുദീർഘവും വളരെ അടുത്തതുമായ ബന്ധത്തിനിടയിൽ, നൈരാശ്യത്തിൻേറതായ അവസരങ്ങളുണ്ടായിരുന്നുവെങ്കിലും,

ആ യൂണിവേഴ്സിററിയെ തനിക്കിഷ്ടപ്പെട്ട തരത്തിൽ രൂപപ്പെടുത്തി എടുക്കുവാൻ കഴിഞ്ഞു എന്ന സംതൃപ്തി അദ്ദേഹത്തിനുണ്ടായിരുന്നു. അദ്ദേഹം അക്കാദമിക്ക നിലവാരം നിലനിൎത്തുവാനും യൂണിവേഴ്സിററിയുടെ സ്വയംഭരണാധികാരം സംരക്ഷിക്കുവാനും സാംസ്കാരിക മൂല്യങ്ങളെ വളൎത്തുവാനും തന്റെ കഴിവിന്റെ പരമാവധി ശ്രമിച്ചു.

മൈസൂരിലെ അദ്ദേഹത്തിന്റെ വാസം കുറച്ചു കാലത്തേക്കേ ഉണ്ടായിരുന്നുള്ളു. അദ്ദേഹത്തിന്റെ ആരോഗ്യവും ശരിയായിരുന്നില്ല. പക്ഷെ, ഓഫീസിലെ ദൈനന്ദിന പ്രവൎത്തനമെന്ന കനത്ത ഭാരത്തിൽനിന്നു ഒഴിവായതിൽ അദ്ദേഹം സന്തുഷ്ടനായിരുന്നു. ഒന്നൊന്നരക്കൊല്ലത്തെ വാസത്തിനിടയിൽ തന്റെ പക്വതയാൎന്ന വിവേകത്തിന്റെയും ഒരു വിദ്യാഭ്യാസ പ്രവൎത്തകനെന്ന നിലയിൽ ബഹുമുഖമായി നേടിയ അനുഭവത്തിന്റെയും സംഭാവനകൾ അദ്ദേഹം മൈസൂരിന്നു നൽകി.

1951 ആദ്യത്തിൽ രാമലിംഗറഡ്ഡി രോഗബാധിതനായി. അദ്ദേഹം മദിരാശിയിലേക്കു വന്നു ഒരു നഴ്സിങ്ങ് ഹോമിൽ പ്രവേശിച്ചു, ശസ്ത്രക്രിയക്കു വിധേയനായി. 1951 ഫെബ്രുവരി 24നു അദ്ദേഹം അന്തരിച്ചു.

## അദ്ധ്യായം ഏഴ്

# കവി

രാമലിംഗറഡ്ഡി ധാരാളമായി എഴുതിയ ഒരു ആളല്ല; പക്ഷെ അദ്ദേഹത്തിന്നു മൗലികതയുണ്ടായിരുന്നു. അദ്ദേഹത്തിന്റെ ഗദ്യലേഖനങ്ങൾ തന്നെ കുറവാണ്; അതിലും കുറവാണ് പദ്യകൃതികൾ. വിദ്യാഭ്യാസ പ്രവൎത്തകൻ, ഭരണകൎത്താവ്, രാഷ്ട്രീയപ്രവൎത്തകൻ എന്നീ നിലകളിൽ അദ്ദേഹത്തിനുണ്ടായതിരക്കു ഇതിന്നു ഭാഗികമായ കാരണമായിരിക്കാം. കവി എന്ന നിലയിൽ അദ്ദേഹത്തിന്റെ പ്രശസ്തി ''മുസലമ്മ മരണമു'' എന്ന ദീൎഘ കവിതയിലും മററു ചില ചെറുകവിതകളിലും ഒതുങ്ങി നിൽക്കുന്നു. അവയെല്ലാം കൂട്ടിച്ചേൎത്താലും അച്ചടിച്ച അമ്പതു പേജുകളിലധികം വരികയില്ല. എണ്ണത്താലല്ല, ഗുണത്താലാണ് അദ്ദേഹം വായനക്കാരന്റെ ശ്രദ്ധയാകർഷിക്കുന്നതു്.

അദ്ദേഹം സമകാലിക സംവേദനപരതയോടുകൂടിയ, ക്ലാസ്സിക്കൽ പശ്ചാത്തലമുള്ള ഒരു കവിയാണെന്നു മനസ്സിലാക്കുവാൻ ഒട്ടും പ്രയാസമില്ല. അദ്ദേഹം ഒരു തരത്തിൽ ആധുനികനായിരുന്നു; പക്ഷെ, വ്യത്യസ്തതയുള്ള ആധുനികൻ. അദ്ദേഹത്തിന്റെ കവിത രൂപം കൊണ്ടു, നിയമേന, പാരമ്പര്യത്തിന്റെ സന്തതിയായിരുന്നു; പക്ഷെ ആശയങ്ങളുടെ അടിസ്ഥാനത്തിൽ പറഞ്ഞാൽ ആധുനികമാണ്. ജീവിതത്തിന്റെ ആദ്യഘട്ടത്തിൽ തന്നെ അദ്ദേഹത്തിൽ സർഗ്ഗാത്മകത ഉണർന്നു പ്രവർത്തിച്ചു; പക്ഷെ വേണ്ടത്ര കൃതികളുണ്ടാക്കത്തക്കവണ്ണം അതു അധികം കാലം നീണ്ടുനിന്നതായി കാണുന്നില്ല. ജീവിതത്തിൽ സർഗ്ഗഭാവം രൂപംകൊണ്ട കാലത്തു് വായിച്ച തെലുഗു ക്ലാസ്സിക്കുകൾ, പ്രത്യേകിച്ചും മഹാഭാരതം, പിങ്കാലി സൂരണ്ണയുടെ പ്രബന്ധങ്ങൾ തുടങ്ങിയ കവിതകൾ അദ്ദേഹത്തിന്റെ സാഹിത്യാഭിരുചിയെ നിർണ്ണായകമായി സ്വാധീനിച്ചിട്ടുണ്ടു്. അദ്ദേഹത്തിന്നു അതിൽ നിന്നു രക്ഷപ്പെടുവാൻ കഴിഞ്ഞിട്ടില്ല; അദ്ദേഹത്തിന്റെ ആദ്യകാലകൃതി അതിന്നുള്ള തെളിവാണ്; ഏററവും പരിഗണനീയമായ കൃതിയും ഇതുതന്നെ.

## മുസലമ്മ മരണമു (1899)

ഈ കവിത എഴുതിയ കാലത്തു റഡ്ഡി മദ്രാസ് ക്രിസ്ത്യൻ കോളേജിലെ 19 വയസ്സുള്ള ഒരു വിദ്യാർത്ഥിയായിരുന്നു. ആന്ധ്ര ഭാഷാഭിരഞ്ജിനി സംഘം നടത്തിയ ഒരു കവിതാമൽസരത്തിൽ പങ്കെടുക്കുവാൻ അദ്ദേഹം പ്രേരിപ്പിക്കപ്പെട്ടു. സംഘത്തിന്റെ രക്ഷാകർത്താവായിരുന്ന സമർദ്ധിരങ്കയ്യച്ചെട്ടിയാണു് അദ്ദേഹത്തെ ഇതിന്നു പ്രേരിപ്പിച്ചതു്. റഡ്ഡി കവിത എഴുതുകയും സമ്മാനം നേടുകയും ചെയ്തു. അദ്ദേഹത്തിന്റെ സഹപാഠികളിൽ ചിലർ അതിൽ കാണിച്ച താല്പര്യം കാരണം, ഒരു കൊല്ലം കഴിഞ്ഞു അതു അച്ചടിപ്പിക്കുകയും ചെയ്തു.

100ൽപരം ശ്ലോകങ്ങളടങ്ങുന്ന ഒരു ആഖ്യാനകവിതയായിരുന്നു അതു്. ബ്രിട്ടീഷുദ്യോഗസ്ഥനും തെലുഗു പണ്ഡിതനുമായിരുന്ന സി. പി. ബ്രൗൺ എഴുതിയ ''ആനന്ദപൂർജില്ലയുടെ ചരിത്ര' ത്തിൽ നിന്നാണ് കഥ എടുത്തതു്. ആനന്ദപൂരിൽ നിന്നു അധികം അകലെയല്ലാത്ത 'ബുക്കരായ സമുദ്രം' എന്ന ഗ്രാമത്തിലാണ് കഥ നടന്നതു്. അവിടത്തെ ചിറയുടെ ബണ്ടു പൊട്ടി വെള്ളപ്പൊക്കം ഉണ്ടായതു കണ്ടു ഭയന്ന ഗ്രാമീണർ തങ്ങളെ രക്ഷിക്കാൻ പൊലരമ്മയോടു പ്രാർത്ഥിച്ചു. മനുഷ്യക്കുരുതികൊണ്ടല്ലാതെ ദേവിയെ സന്തോഷിപ്പിക്കാൻ കഴിയുകയില്ലെന്നു അപ്പോഴാണ് മനസ്സിലായതു്. ഗ്രാമത്തിലെ ഒരു ചെറുപ്പക്കാരിയായ മുസലമ്മയെയാണ് ബലിയപ്പിക്കേണ്ടിയിരുന്നതു്. അവൾ സത്സ്വഭാവിയും ദയാശീലയും നിഷ്ക്ക

ളകയുമായിരുന്നു. ഗ്രാമീണരുടെ രക്ഷയ്ക്കുവേണ്ടി സ്വയം ബലി യപ്പിക്കാൻ അവരം സന്നദ്ധയാകുന്നതോടെ വെള്ളപ്പൊക്കത്തി ൻെറ ഭീകരത കുറയുന്നു. ഈ ചിറയുടെ ബണ്ടിനെ ഇപ്പോഴും കഥാനായികയുടെ പേരുമായി ഘടിപ്പിച്ചുകൊണ്ടു ''മുസലമ്മ കട്ടാ'' എന്നാണു് വിളിക്കുന്നതു്.

ഈ സംഭവം കവിതാ വിഷയമാക്കുവാൻ റസ്കിയെ പ്രേരി പ്പിച്ചതു് അതിന്റെ ശോകാത്മകമായ പരിവേഷമാണു്. പക്ഷെ, സ്വഭാവ ചിത്രീകരണവും മററു കലാപരമായ ഘടക ങ്ങളും ശരിപ്പെടുത്തുവാൻ വേണ്ടി അദ്ദേഹം മൂലകഥയിൽ ചി ല്ലറ ചില വ്യത്യാസങ്ങൾ വരുത്തി.

കവി ഇതു് അവതരിപ്പിച്ചതു് തികച്ചും പരമ്പരാഗതമായ രൂപത്തിലായിരുന്നു; ക്ലാസിക്കൽ പ്രബന്ധങ്ങളുടെ മാതൃക യിൽ. പുസ്തകഭാഷയിലാണു് അതു എഴുതപ്പെട്ടതു്. സംസ്കൃത ത്തിലെ സുദീർഘസമാസങ്ങളും പുരാതനമായ 'അച്ചതെലുങ്ക്' പദങ്ങളും സർവ്വത്ര കാണാം. സംസ്കൃതത്തിൽ നിന്നുള്ള 'ഉൽ പലമാല , 'ചമ്പകമാല' തുടങ്ങിയ വൃത്തങ്ങളോ, 'സീസാപ ദ്യം', 'ഖണ്ഡപദ്യം', 'അതവേലാദി', 'മത്തഗീതി' തുടങ്ങിയ അവയുടെ തദ്ദേശീയ വ്യതിയാനങ്ങളോ ആണു് പ്രയോഗിച്ചി ട്ടുള്ളതു്. ഇഷ്ടദേവതാപ്രാർത്ഥന, സുകവി സ്തുതി, കൃതിസമർപ്പ ണം, ഭരതവാക്യം തുടങ്ങി പ്രബന്ധങ്ങൾക്കുപയോഗിക്കുന്ന പതിവുഘടകങ്ങളും അതിലുണ്ടു്. 107 ശ്ലോകങ്ങളുള്ള ഈ കവി തയിലെ ആദ്യത്തെ പതിനാറെണ്ണം പ്രാരംഭത്തിനും അവസാ നത്തെ മൂന്നെണ്ണം ചടങ്ങൊപ്പിച്ചുള്ള ഉപസംഹാരത്തിനും ഉപ യോഗിച്ചിരിക്കുന്നു.

കഥാഖ്യാനത്തിന്റെ കാര്യത്തിലും അതു പ്രബന്ധമാതൃക തന്നെയാണു് അവലംബമാക്കിയിട്ടുള്ളതു്. ഗ്രാമത്തിലെ ചി റയെ ഭീകരങ്ങളായ അലമാലകളുയർത്തുന്ന ഒരു വലിയ തടാക മായോ, മഹാസമുദ്രമായോ വിവരിച്ചിരിക്കുന്നു. വരികൾ ശബ്ദമുഖരിതമാണു്.

ചലദുത്തുംഗ മഹോഗ്രഭംഗ പടലീ
സംഘട്ടനാരാവമു-
ജ്ജ്വലക്കുലാഗ്ര നടത്തരംഗരവമാചൻ
മദ്ധ്യരോഗ്ഭ്രമിഭൃത്
കലസംപാതി മഹോർമ്മികാനികര
നിർഘോഷം ബൃന്ദൻ ഗ്ഗദ്ധഗാ
നലരുൻ ഘോരസരസ്സു ദ്വിഗ്വിദളന
വ്യാപാര പാരീണമൈ

അർത്ഥം ചുരുക്കത്തിൽ ഇങ്ങിനെയാണു്:

ഭയംകരമായ ആ സരസ്സ് അന്യോന്യം കൂട്ടി അടിക്കുന്ന ഉത്തുംഗങ്ങളായ തിരമാലകളുണ്ടാക്കുന്ന ശബ്ദത്താലും മദ്ധ്യഭാഗത്തുള്ള കുലപർവ്വതങ്ങളിന്മേൽ ചെന്നു വീഴുന്ന കൂററൻ അലമാലകളുടെ ശബ്ദത്താലും ദിക്കുകളെ ഭേദിക്കുന്നതായി തോന്നിച്ചു.

സരസ്സിൻെറ വലുപ്പം എന്തുതന്നെയായാലും ഇത്തരത്തിൽ പെരുപ്പിച്ചു കാട്ടിയ ബിംബങ്ങൾ ഗ്രന്ഥകർത്താവിന്നു യഥാതഥമായ വിവരണത്തിൽ താല്പര്യമുണ്ടായിരുന്നുവെന്നു വായനക്കാർക്കു തോന്നിക്കുകയില്ല. കേന്ദ്രകഥാപാത്രമായ മുസലമ്മയുടെ ഗുണഗണങ്ങൾ വിവരിക്കുന്നതിന്നു കവി ഉപയോഗിച്ച ഉപമകളും മററു അലങ്കാര പ്രയോഗങ്ങളും ചില ഘട്ടങ്ങളിലെങ്കിലും പ്രബന്ധങ്ങളിലെ നായികാവർണ്ണനങ്ങളെ ഓർപ്പിക്കുന്നവയാണു്.

എന്നാൽ ചില പണ്ഡിതന്മാർ (പ്രത്യേകിച്ചു ഈ കൃതിക്കു വിപുലമായ ഒരു അവതാരിക എഴുതിയ പ്രൊഫ: പിങ്കാലി ലക്ഷ്മീകാന്തം) ഇതു സമീപനത്തിൽ ആധുനികമാണെന്നു വാദിച്ചിട്ടുണ്ടു്. ഇതിന്നുള്ള ഒരു തെളിവു് ഇതിൻെറ ഉള്ളടക്കത്തിൻെറ സാമൂഹ്യ പ്രാധാന്യമാണു്. ഒരു ഗ്രാമത്തിൻെറ കൂട്ടായ അഭിവൃദ്ധിക്കു വേണ്ടി ഒരു വ്യക്തിയെ ബലിഅർപ്പിക്കുക എന്നതാണതു്. ആന്ധ്രയിലെ റായൽ സീമാവിഭാഗം കാലാവസ്ഥയുടെ മാററമനുസരിച്ചു, വരൾച്ചക്കും വെള്ളപ്പൊക്കത്തിന്നും വിധേയമാകുന്ന, ഒരുവരണ്ട പ്രദേശമാണു്. പാരമ്പര്യത്തിലടിയുറച്ച തെലുഗുക്ലാസിക്കുകൾ മതപരമൊ, പുരാവൃത്തപരമൊ, ചരിത്രപരമൊ ആയ ഇതിവൃത്തങ്ങളെ മാത്രമെ കൈകാര്യം ചെയ്യാറുള്ളു. സാമൂഹ്യമായ ഇതിവൃത്തങ്ങളെ അവ തൊടാറില്ല.

മറെറാരു തെളിവു ഇതൊരു ദുരന്തകഥയാണു് എന്നതാണു്–കഥാനായികയുടെ മരണത്തിലാണു് അതു കലാശിക്കുന്നതു്. പരമ്പരാഗതമായ കാവ്യസങ്കല്പം ദുരന്തത്തെ ''അശുഭ'' മായിട്ടാണു് കാണുന്നതു്. കാവ്യങ്ങളും പ്രബന്ധങ്ങളും വിവാഹം, വിജയം തുടങ്ങിയ ആഹ്ലാദകരങ്ങളായ അന്ത്യത്തോടു കൂടിയവയായിരിക്കേണമെന്നാണു് കരുതപ്പെട്ടിരുന്നതു് (മംഗളാദീനി, മംഗള മദ്ധ്യായിനി, മംഗളാന്തിനി). അതിനാൽ റഡ്ഡിയുടെ ഈ പരീക്ഷണം പുതുമയുള്ളതും ആധുനിക തെലുഗു കവിതയിൽ ഒരു നാഴികക്കല്ലായി പരിഗണിക്കേണ്ടതുമാണു്.

മൂന്നാമത്തെ തെളിവു് മുസലമ്മയുടെ ചിത്രീകരണത്തിലാണു് കാണുന്നതെന്നു പറയപ്പെടുന്നു. പ്രബന്ധങ്ങളിലെ നായികമാരെ അതിശയോക്തിപരമായും കയറൂരിവിട്ട ഭാവനയുടെ അടിസ്ഥാനത്തിലുമാണു് ചിത്രീകരിക്കാറുള്ളതു്. മുസലമ്മയുടെ ചിത്രീകരണമാകട്ടെ നിയന്ത്രിതവും യഥാതഥവുമാ

യിരിക്കുന്നു. ശക്തിയുന്നിയിട്ടുള്ളതു് അവളുടെ ഹൃദയ ഗുണങ്ങ ളിലാണു്; വിവാഹിതയായ ഭാര്യ എന്ന നിലയിലുള്ള അവളു ടെ ചുമതലാബോധത്തിലും കൂറിലും സ്നേഹത്തിലും എല്ലാവ രോടും കാട്ടിയ മാതൃസഹജമായ വാത്സല്യത്തിലുമാണു്. പ്രബന്ധ കവികൾ ശരീര സൗന്ദര്യ വിവരണത്തിൽ,കാമോദ്ദീ പകമായ തരത്തിൽ കേശാദിപാദവർണ്ണന നടത്തുന്നതിലാണു് ശ്രദ്ധിക്കുക; റപ്ലി അതു കണിശമായും ഒഴിവാക്കിയിരിക്കുന്നു. കൃതിയുടെ സ്ഥായീഭാവത്തിനു–ശാന്തരസത്തിനു്–ചേരുന്ന വിധമാണു ഇതു ചെയ്തിട്ടുള്ളതു്. പ്രബന്ധകവികൾക്കു ഏററവും ഇഷ്ടപ്പെട്ട ശൃംഗാരത്തിനു ഇതിൽ യാതൊരു സ്ഥാനവുമില്ല.

ഒരു കാവ്യ ഗ്രന്ഥത്തിൻെറ യഥാർത്ഥമായ ആധുനികത ഇതിവൃത്തത്തിൻെറ തെരഞ്ഞെടുപ്പിലോ അതിൻെറ അന്ത്യം ഏതു പ്രകാരത്തിലാണെന്നതിലോ, അല്ല സ്ഥിതി ചെയ്യുന്ന തെന്നു വർത്തമാനകാല വിമർശകർ ന്യായമായും കരുതുന്നു. കവിക്കു തൻെറ ഇതിവൃത്തം മതകഥകളിൽ നിന്നോ, ചരിത്ര കഥകളിൽ നിന്നോ, രാഷ്ട്രീയ കഥകളിൽ നിന്നോ, സാമൂഹ്യ കഥകളിൽ നിന്നോ ഏതിൽനിന്നു വേണമെങ്കിലും തെരഞ്ഞെ ടുക്കാം. പക്ഷെ, അതിനെ എങ്ങിനെ കൈകാര്യം ചെയ്യുന്നു എന്നതാണു പ്രധാനം. റപ്ലി ആധുനിക രീതിയിലല്ല ഇതി വൃത്തം കൈകാര്യം ചെയ്തതു്. ഏറെ വിശേഷിപ്പിച്ചാലും, അതു പാരമ്പര്യത്തിൽ നിന്നുള്ള ഒരു വ്യതിയാനമേ ആകുന്നുള്ളു; അതുതന്നെ അത്ര ധീരമായ വ്യതിയാനമാകുന്നുമില്ല. ദുരന്ത ത്തിൻെറ കാര്യത്തിലാണെങ്കിൽ അതു അദ്ദേഹത്തിൻെറ കണ്ടു പിടിത്തമല്ല; അദ്ദേഹം അവലംബിച്ച മൂലകഥയുടെ തന്നെ ഭാഗമാണു്. അതിനാൽ കൃതിയുടെ ഈ വശത്തിനു അത്രയധി കം പ്രാധാന്യം നൽകേണ്ടതായിട്ടില്ല.

ഇരുപതിലെത്തിയിട്ടില്ലാത്ത ഒരു കവി എന്ന നിലയിൽ റപ്ലി ഈ കവിതയിലെ വൃത്തനിബന്ധത്തിൻെറ കാര്യത്തിലും ഭാഷാ ഗുണത്തിൻെറ കാര്യത്തിലും ഉയന്ന കഴിവു കാണിക്കുന്നു ണ്ടു്. കാവ്യസങ്കേതങ്ങളുടെ കാര്യത്തിൽ അദ്ദേഹം ആരാധിച്ചി രുന്ന ആചാര്യന്മാർതിക്കനെയും പിങ്കാലി സൂരണയുമായിരുന്നു. തനിക്കു ആവശ്യമുള്ള സ്ഥലങ്ങളിൽ അദ്ദേഹം അവരെ അനുക രിച്ചു. നന്നയ്യയുടെയും പോതനയുടെയും നിഴലുകളും ചിലേടങ്ങ ളിൽകാണാം. ഇങ്ങിനെയൊക്കെയാണെങ്കിലും പദ്യത്തിൽകഥ പറയുന്നയാൾഎന്ന നിലയിൽ അദ്ദേഹം വായനക്കാരനിൽമതി പ്പുളവാക്കുന്നു. വായനക്കാരനെ അനുനയിപ്പിക്കുന്നതരത്തിൽവാ ദമുഖങ്ങളുന്നയിക്കുന്നതിനും അദ്ദേഹത്തിനു പ്രത്യേകമായ കഴി വുണ്ടു്.

മുസലമ്മയും ഭർത്താവും തമ്മിലുള്ള സംഭാഷണം സമർഹ മായിതന്നെ കൈകാര്യം ചെയ്തിരിക്കുന്നു. ചുമതലാ ബോധ

മുള്ളവളെങ്കിലും നിശ്ചയദാർഢ്യം കാണിക്കുന്ന ഭാര്യയും അവളുടെ തീരുമാനത്തിൽ വ്യസനാക്രാന്തനായിത്തീന്ന ഭത്താവും സൗഹാർദ്ദപൂർവ്വമായ തർക്കത്തിലേർപ്പെടുമ്പോഠം ഇരുവരും പ്രകടിപ്പിക്കുന്ന ബുദ്ധിശക്തിയും വാക്ചാതുരിയും വികാരവായ്പും ഒന്നിനൊന്നു മെച്ചപ്പെട്ടിരിക്കുന്നു. അവസാനവാക്കു ഭാര്യയുടെതായിരുന്നു; അതു സ്ത്രീക്കുള്ള ആനുകൂല്യമെന്ന നിലയിൽ മാത്രമല്ല. എന്തെങ്കിലും ആനുകൂല്യങ്ങഠം ചോദിച്ചു വാങ്ങാൻ ഭർത്താവു ആവർത്തിച്ചാവശ്യപ്പെട്ടിരുന്നുവെന്നു അദ്ദേഹത്തെ ഓപ്പിച്ചുകൊണ്ടാണ് അവഠം വാഗ്വാദത്തിൽ വിജയിക്കുന്നതു്. ചോദിക്കേണ്ട സമയം ഇപ്പോഠം സമാഗതമായിരിക്കുന്നു. അവഠം യാത്രാനുവാദം മാത്രമാണു് അയാളോടു ചോദിക്കുന്നതു്. ''വേണ്ട'' എന്ന ഉത്തരം അവഠം സ്വീകരിക്കുകയില്ല. അയാളുടെ മൗനം അദ്ധസമ്മതമായിട്ടല്ല, പൂണ്ണസമ്മതമായിത്തന്നെ അവഠം കണക്കാക്കുന്നു. അങ്ങനെ അവഠം ആ പുണ്യ കമ്മത്തിന്നു പുറപ്പെടുന്നു.

യാത്ര പറയുന്ന മുസലമ്മയുടെ ചിത്രം പ്രയോഗിച്ചു പഴകിയ ക്ലാസിക്കൽ ഇമേജറികഠംകൊണ്ടു വരച്ചതാണെങ്കിലും ചേതോഹരവും ഹൃദയ സ്പൃശിയുമാണു്:

ഉരുഹാരിദ്രപു ജീരസാന്ധ്യരുചി-
　　ഗാനൊപ്പാരനാനന്ദവി-
സ്ഫുരിതം ബൈന മൊഗംബു രക്തമയമൈ
　　സൂര്യപ്രഭം ബോല ശോ-
കര സാധീന ജനാലി പുല്ഗ്ഗുല ക്രിയംഗാം-
　　ക്ഷൻമൊരല് വേടദാ
സരസീരാജ മഹാബ്ധി കൈയനിയെ
　　വിസ്ഫാരീഭവൻ മൂത്തിയൈ

(അവഠം ധരിച്ച മഞ്ഞ നിറത്തിലുള്ള പുടവ സന്ധ്യാകാല കാന്തിയോടെ പ്രകാശിച്ചു കൊണ്ടിരിക്കവെ അവളുടെ സന്തോഷഭരിതമായ മുഖം ചുവന്ന സൂര്യനെപ്പോലെ കാന്തിമത്തായിത്തീന്നു.

വ്യസനാക്രാന്തമായ ജനക്കൂട്ടം പക്ഷിക്കൂട്ടത്തെപ്പോലെ കരഞ്ഞുകൊണ്ടിരിക്കെ വികാസമാനമായ സ്വരൂപത്തോടു കൂടിയവളായി അവഠം ആ സമുദ്രംപോലുള്ള സരസ്സിന്നു നേരെ നടന്നു ചെന്നു.)

കുളത്തിലേക്കുള്ള അവളുടെ യാത്രയെ അദ്ദേഹം ഇങ്ങിനെ വിവരിക്കുന്നു:

അശ്വാരൂഢനാൽ നിയന്ത്രിക്കപ്പെട്ട യൗവ്വനയുക്തയായ ഒരു പെൺകുതിരയുടേതുപോലെ, ശാലീന സുന്ദര

മായ അവളുടെ നടത്തം, അകലെ ഒഴുകുന്ന നദിയെകണ്ട പ്പോഠം നൃത്തരൂപത്തിലായിത്തീൻ്.''

തെലുഗു കവിതയിൽ സാധാരണ കാണാത്ത ഒരു ഉപമയാണിതു്: വായനക്കാരിൽ ചിലരും തൻെറ സന്തുഷ്ടരല്ല. പക്ഷെ ഗ്രന്ഥകർത്താവു് ഇവിടെ ഹോമറിൻെറ ''ഇല്ല്യാഡി'' നോടുള്ള കടപ്പാട് പ്രകടിപ്പിച്ചിട്ടുണ്ടു്.

കഥാനായിക വെള്ളത്തിൽ മുങ്ങിപ്പോകുന്നതു വിവരിക്കുന്നേടത്തു ക്ലാസിക്കുകളിലുള്ള തൻെറ വിദഗ്ദ്ധ്യവും കവിഭാവനയും നന്നായി പ്രകടിപ്പിച്ചിരിക്കുന്നു. മതിപ്പുളവാക്കുന്ന ഒരു പ്രകടനമാണതു്,

കന്നൻെറ വാരിന ഖരകരോദയ കാലമില്ല
നഗ്രിംഗുജാബില്ലിയനഗ
ജ്വലദഗ്നി ശിഖലപൈനെല നവ്വുതോ–
ബോവുധാത്രീ മഹാദേവിതനയയനഗ
കെംദാമരല ബാരു സുന്ദരമഗു ലീല നല്ല
നല്ലനജൊച്ചനം ചയനഗ
കാലമഹാ സ്വർണ്ണകാര കണ്ടഗ്നില
കരംഗിം ചുബംഗാര കണികയനഗ

(സൂര്യോദയകാലത്തു ചെംകിരണങ്ങളാൽ മെല്ലെ വിഴുങ്ങപ്പെടുന്ന ചന്ദ്രനെപ്പോലെ, കത്തിക്കാളുന്ന അഗ്നിജ്വാലകളിലേക്കു് മന്ദഹാസത്തോടെ പ്രവേശിക്കുന്ന ഭൂമിദേവിയുടെ പുത്രി (സീത) യെപ്പോലെ, ചെന്താമര നിരകളിലേക്കു അഴകോടെ നടന്നടുക്കുന്ന അരയന്നത്തെപ്പോലെ, കാലമാകുന്ന പൊൻപണിക്കാരൻെറ തീയിൽ ഉരുകുന്ന സ്വർണ്ണക്കട്ടിപോലെ...... അവരം പ്രളയകാലപയോധിയെപ്പോലെ തോന്നിക്കുന്ന സരസ്സിലേക്കു് നിർഭീകയായി മന്ദംമന്ദം കടന്നുചെന്നു.)

ചില പഴമക്കാർ മുൻകാലത്തു അവകാശപ്പെട്ടതുപോലെ ഈ കവിത ഒരു പരീക്ഷണമാണെങ്കിൽ ക്ലാസ്സിക്കൽ പാരമ്പര്യത്തിൻെറ കർശനമായ ചട്ടക്കൂടിലൊതുങ്ങി നിൽക്കുന്ന, പരിമിതമായ, ഒരു പരീക്ഷണം മാത്രമായിരുന്നു. ദേവന്മാരുടെയും ദേവതമാരുടെയും രാജാക്കന്മാരുടെയും രാജ്ഞിമാരുടെയും മാത്രമല്ല, സാധാരണക്കാരായ സ്ത്രീ–പുരുഷന്മാരുടെയും നേട്ടങ്ങളെക്കൂടി കവിതക്കു വിഷയമാക്കാമെന്നു തെളിയിച്ച ആദ്യത്തെ കവി ഈ ഗ്രന്ഥത്തിൻെറ കർത്താവല്ല. എങ്കിലും ഒരു കാര്യം ആവർത്തിച്ചു പറയേണ്ടിയിരിക്കുന്നു. ഇരുപതു തികയാത്ത ഒരു ചെറുപ്പക്കാരൻ ഇങ്ങിനെ ഒന്നെഴുതിയതു് ചില്ലറ ക്കാര്യമല്ല; അതും പക്വതയാർന്ന ഒരു കവിയുടെ ആത്മവിശ്വാസത്തോടും ആധികാരികതയോടും കൂടി. ഇതു വലിയൊരു വാ

ഗ്ദാനമായിരുന്നു. ക്ലാസിക്ക് രീതിയിൽനിന്നു ആധുനികതയിലേക്കുള്ള മാററത്തിന്റെ കാലത്തെ കവിതക്കുള്ള ഒരു മാതൃകയായിരുന്നു ഇതെന്നാണു ഇതിന്നു നൽകാവുന്ന ഏററവും നല്ല പ്രശംസ. ക്ലാസിസിസത്തിന്റെ സ്വാധീനമാണ് ആധുനികതയുടെതിനേക്കാൾ, അതിൽ കൂടുതൽ കാണുന്നതെന്നു വ്യക്തമാണ്. പക്ഷെ, ആധുനിക തെലുഗു കവിതയുടെ ആരംഭത്തെ കുറിക്കുന്ന വിപ്ലവത്തെയാണ് നോക്കുന്നതെങ്കിൽ, അന്വേഷണം വേറെ കവിതകളിലായിരിക്കണം.

## നീളംകുറഞ്ഞ കവിതകൾ

പല അവസരങ്ങളിലായി രാമലിംഗറഡ്ഡി രചിച്ച ഹ്രസ്വകവിതകളിൽ നാലെണ്ണം മാത്രമെ പ്രസാധനം ചെയ്യപ്പെട്ടിട്ടുള്ളു. അവ: (1) അർത്ഥ ശാസ്ത്രത്തിന്നു സമർപ്പിതമായ പദ്യങ്ങൾ (1911); (2) 'കവിതാ തത്വവിചാരമു' എന്ന തന്റെ കൃതിക്കു അദ്ദേഹമെഴുതിയ ആമുഖശ്ലോകങ്ങൾ (1913); (3) താൻ ദത്തെടുത്ത മകളെ അവളുടെ വിവാഹശേഷം യാത്രയയക്കുമ്പോളെഴുതിയ 'അമ്പകാലു' (1919); (4)തെലുഗു മഹാഭാരതത്തെ സ്തുതിച്ചുകൊണ്ടും അതിന്നു താനൊരു വിമർശാത്മകമായ വ്യാഖ്യാനം എഴുതുമെന്നു വാഗ്ദാനം ചെയ്തുകൊണ്ടും രചിച്ച ''ഭാരത പ്രശംസ'' (1919). ഇവയെല്ലാം കൂട്ടിച്ചേർത്താലും അച്ചടിയിൽ പത്തിൽ കുറഞ്ഞ പേജുകളെ വരു.

ഇന്ത്യൻ ധനതത്വശാസ്ത്രത്തെപ്പററി തെലുങ്കിലെഴുതിയ പുസ്തകത്തിലെ 10 സമർപ്പണപദ്യങ്ങളാണ് ആദ്യത്തേതു്. മൈസൂരിൽ വെച്ചാണ് അതു രചിച്ചതു്. കാന്തം, ഗീതം, സിസം, ശാർദ്ദൂലം, ചമ്പകമാല എന്നിങ്ങിനെയുള്ള പരാമ്പരാഗത വൃത്തങ്ങളിലാണ് അവയെല്ലാംതന്നെ എഴുതിയിട്ടുള്ളതു്. പുസ്തക ഭാഷയാണ് പ്രയോഗിച്ചിട്ടുള്ളതെങ്കിലും പ്രതിപാദന രീതി ലളിതവും ഒഴുക്കുള്ളതും ആണ്. അവയ്ക്കു വ്യക്തിപരമായ പ്രാധാന്യമുണ്ടു്. താൻ സ്നേഹിക്കുന്ന അജ്ഞാതനാമാവായ ഒരു വ്യക്തിയുടെ സ്മരണക്കാണ് ഈ പദ്യങ്ങൾ സമർപ്പിച്ചിട്ടുള്ളതു്. രൂപത്തിൽ ക്ലാസിക്കാണെങ്കിലും ഉള്ളടക്കത്തിൽ റൊമാൻറിക്കായ ഈ കവിത ശക്തമായ വികാരങ്ങളുടെ നിറഞ്ഞുകവിഞ്ഞ ഒഴുക്കിനെ ആവാഹിക്കുന്നു: അവസാനത്തെ പദ്യത്തിൽ, പഞ്ചഭൂതങ്ങളിൽ ലയിച്ചുചേർന്ന അവളുടെ ആഹ്വാനം കവി കേൾക്കുന്നു. വികാരപരമായ ഈ സമർപ്പണം റഡ്ഡിയുടെ വ്യക്തി ജീവിതത്തിലെ ഒരു അദ്ധ്യായത്തിന്റെ അവ്യക്തമായ ദൃശ്യം കാഴ്ചവെക്കുന്നു. അദ്ദേഹം അതിന്നു എന്നെന്നേക്കുമായി തിരശ്ശീല വീഴ്ത്തിയിരിക്കുകയാണല്ലൊ; അദ്ദേഹം വിവാഹം ചെയ്യുകയുണ്ടായില്ല.

രണ്ടാമതു പറഞ്ഞ കവിതയും വ്യത്യസ്ത രീതിയിലാണെങ്കിലും വികാരപരം തന്നെയാണ്. 1913ൽ മൈസൂരിൽവെച്ചു തന്നെ എഴുതിയ ''കവിതാതത്വവിചാര'' ത്തിന്റെ ആമുഖമാണിതു്. അരഡസൻ ശ്ലോകങ്ങളാണ് അതിലുള്ളതു് പരമ്പരാഗതമായ രീതിയിലുള്ള പിതൃപൂജ അതിൽ കാണാം. തന്റെ പിതാവായ സുബ്രഹ്മണ്യ റഡ്ഡിയുടെ സ്വഭാവഗുണത്തേയും പാണ്ഡിത്യത്തേയും അതിൽ പ്രകീർത്തിച്ചിരിക്കുന്നു. പുസ്തകവും അദ്ദേഹത്തിന്റെ സ്മരണയെ ശാശ്വതീകരിക്കാനുദ്ദേശിച്ചു എഴുതിയതാണ്.

''അമ്പുകാലു'' (വധുവിനുള്ള ''യാത്രയയപ്പ്'') 1919ൽ ബാംഗ്ലൂരിൽ വെച്ചെഴുതിയ പദ്യങ്ങളടങ്ങുന്നതാണ്. ഇവയിലും മുൻതൂക്കം ലോലവികാരങ്ങൾക്കുതന്നെ. എലിയാസ്ലു് (ഫാറത്സ് ലാമ്പ്) അദ്ദേഹത്തിന്റെ ഏകാന്തതയെ ഭഞ്ജിക്കുവാൻ സ്വപ്ന സന്തതികളാണ് ഉണ്ടായിരുന്നതെങ്കിൽ റഡ്ഡിക്കു തന്റെ പിതൃ ഹൃദയത്തിലൊഴിഞ്ഞു കിടന്ന മൂല നികത്തുവാൻ മരിച്ചുപോയ സഹോദരന്റെ സന്തതികളാണുണ്ടായിരുന്നതു്. അതിലെ ഏററവും സ്നേഹനിർഭരമായ ഭാഗം അദ്ദേഹം സഞ്ചുന്തികുമാരി എന്ന അനന്തരവൾക്കാണ് നീക്കിവെച്ചിരുന്നതു്. സ്വന്തം അച്ഛനു കഴിയുന്നതിലും കൂടുതലായി അവളെ അദ്ദേഹം സ്നേഹിച്ചു. ഈ പദ്യങ്ങളോരോന്നിൽനിന്നും സംഭവിക്കാൻ പോകുന്ന വേർപാടിന്റെ ഏങ്ങലടി കേൾക്കുവാനും ഒഴുകുന്ന കണ്ണീരു കാണുവാനും വായനക്കാരനു കഴിയും; വികാരം അകൃത്രിമമാണെന്നു തോന്നും. വാക്കുകൾ അങ്ങേയററം ലളിതങ്ങളാണ്; ദൈനംദിനജീവിതത്തിലുപയോഗിക്കുന്നവയോടു സമാനമായതു്.

നാലാമത്തേതു്, മൂന്നാമത്തേതു് എഴുതിയതിനു തൊട്ടുപിറകെ മഹാഭാരതത്തെ പ്രകീർത്തിച്ചു കൊണ്ടെഴുതിയ, ആറുപദ്യങ്ങളടങ്ങുന്നതാണ്. സ്നേഹിക്കുന്ന പുത്രിയിൽനിന്നു വേർപെടേണ്ടി വന്നപ്പോഴുണ്ടായ വിടവു് സ്നേഹിക്കുന്ന ഒരു പുസ്തകം കൊണ്ടു നികത്തുവാനാണ് കവി ഇവിടെ ശ്രമിക്കുന്നതു്. ക്ലാസിക്കുകളിൽ അദ്ദേഹം പ്രത്യേകമായി ഇഷ്ടപ്പെട്ടതു തെലുഗു മഹാഭാരതമായിരുന്നു. വിഷയത്തിന്റെ കാര്യത്തിലായാലും പ്രതിപാദന രീതിയുടെ കാര്യത്തിലായാലും ചിന്തയുടെ ആഴത്തിന്റെ കാര്യത്തിലായാലും പാത്ര ചിത്രീകരണ പാടവത്തിന്റെ കാര്യത്തിലായാലും ഭൂമിയിൽ ഇതുപോലെ മറെറാരു പുസ്തകമില്ലെന്നാണു് അദ്ദേഹം പറയുന്നതു്. അതിനു തെലുഗിൽ ഒരു പുതിയ വ്യാഖ്യാനം എഴുതിച്ചേർക്കാൻ കഴിയുമെന്ന പ്രതീക്ഷ അദ്ദേഹം അതിൽ പ്രകടിപ്പിച്ചിരുന്നു പക്ഷെ, പ്രതീക്ഷ പ്രതീക്ഷമാത്രമായി അവശേഷിച്ചു.

## നവയാമിനി (1936)

'മുസ്ലമ്മ മരണ'ത്തെ മാററിവെച്ചാൽ അദ്ദേഹത്തിൻെറ ഏററവും നീളം കൂടിയതും അദ്ദേഹം ഏററവും താല്പയ്യപൂർവ്വമെഴുതിയതും ആയ കൃതിയാണിതു്. മൂന്നു പേജ് വരുന്ന ഗദ്യത്തിലുള്ള ഒരു മുഖവുരക്കു പുറമെ, മുപ്പതിലേറെ പദ്യങ്ങളാണ് ഇതിലുള്ളതു്. ജീവിതത്തിൽ പക്വതയാർജ്ജിച്ച ഒരു ഘട്ടത്തിലാണ് ഇതു എഴുതിയതു്. അദ്ദേഹത്തിന്നപ്പോഠം 55 വയസ്സു കഴിഞ്ഞിരുന്നു; അറിവും അനുഭവവും കൊണ്ടു സമ്പന്നമായ പശ്ചാത്തല മുണ്ടായിരുന്ന കാലം. കവിയും വിമർശകനും, എന്ന നിലയിൽ ഉയൻ പ്രശസ്തി അദ്ദേഹം നേടിക്കഴിഞ്ഞിരുന്നു.

''ബിൽഹണ, ഒരു പുനരാഖ്യാനം'' എന്നു പറഞ്ഞാൽ ഈ കൃതിക്കു മറെറാരു ശീഷ്കമാവുകയില്ല. ആമുഖത്തിൽ അല്പം ദീഘിപ്പിച്ചു ഉപപാദിച്ചതുപോലെ, ''ബിൽഹണീയം എന്ന സംസ്കൃത കാവ്യത്തിൻെറ മൂലകഥ ഒന്നിലധികം കാരണങ്ങഠംകൊണ്ടു അനൃനമല്ല എന്നാണു റസ്സി കരുതുന്നതു്. ഇന്ത്യൻ അനുകത്താക്കളിലധികം പേക്കും അറിയാവുന്നതുപോലെ, കഥ കേന്ദ്രീകരിച്ചിട്ടുള്ളതു് യുവസുന്ദരനായ ബിൽഹണൻ എന്ന ഗുരുനാഥനും അദ്ദേഹത്തിൻെറ സുന്ദരിയായ ശിഷ്യ, കാശ്മീർ രാജകുമാരി യാമിനി പൂണ്ണതിലകയും തമ്മിലുള്ള രഹസ്യമായ പ്രേമബന്ധത്തിലാണു്. റസ്സിയുടെ അഭിപ്രായത്തിൽ ഇതിൻെറ ആഘാതം അധാമ്മികമാണെന്നതിനു പുറമെ, അതു വായനക്കാരിൽ അവിശ്വാസ്യതയുടെതായ പ്രയാസമുണ്ടാക്കുകയും ചെയ്യുന്നു.

ചുമതലാബോധമുള്ള ഒരു രാജാവു് അദ്ദേഹത്തിൻെറ ചെറുപ്പക്കാരിയായ മകളെ യൗവ്വനാരൂഢനായ ഗുരുനാഥനോടൊപ്പം ഒററക്കു കഴിഞ്ഞുകൂടുവാൻ വിട്ടുകൊടുക്കുന്നതു ബുദ്ധിപൂർവ്വമായിരിക്കുമോ എന്നു ഒരു കുററവിചാരണയിൽ പ്രോസിക്യൂഷൻ ഭാഗത്തു വാദിക്കുന്ന അഭിഭാഷകനെപ്പോലെ റസ്സി ചോദിക്കുന്നു. രാജകീയാന്തഃപുരത്തിലെ സ്ത്രീകളെ പരിചയ സമ്പന്നകളും ജാഗരൂകകളും ആയ പരിചാരികമാരുടെ മേൽനോട്ടമില്ലാതെ അഴിച്ചു വിടുന്ന സമ്പ്രദായമില്ല. ആ നിലക്കു ഈ കേസ്സിൽ മാത്രം ഇങ്ങനെ ഒരപവാദമുണ്ടാകേണ്ടതിൻെറ ആവശ്യകതയെന്തു? കൂടാതെ ഇത്രയും ചെറുപ്പക്കാരനായ ഒരാഠംക്കു് ഗുരുവാകാൻ മാത്രമുള്ള പാണ്ഡിത്യമുണ്ടാകുമൊ? അതല്ല, പ്രതിഭയുടെ ആധിക്യം കാരണം അദ്ദേഹം സ്വഭാവേന ഒരു പണ്ഡിതനായിരുന്നുവെന്നാണോ നാം കരുതേണ്ടതു്? അദ്ദേഹം യഥാത്ഥത്തിൽ ഒരു പണ്ഡിതനായിരുന്നുവെങ്കിൽ വൈകാരികമായ പ്രേമത്തിന്നു ഇത്ര എളുപ്പം അടിപെടുമായിരുന്നുവൊ? രാജകുമാരിയുടെ കായ്യമെടുത്താലൊ? ഉന്നതകുലജാതയായ ഒരു

വനിതയുടെ കുടുംബപാരമ്പര്യത്തിന്റെ ഭാഗമായ നിയന്ത്രണ ബോധവും ശാലീനതയും അവളെ തടഞ്ഞു നിർത്താതിരിക്കുമൊ?

കൃതിയിലന്തർഭവിച്ച അധാർമ്മികത കാരണം അതിനെ ദുഷിച്ച കലാനിർമ്മിതിയെന്ന നിലയിൽ ഒരു യോഗ്യതയും കല്പിക്കാതെ തള്ളിക്കളയുന്ന ഈ തെലുഗു കവി കഥ സ്വന്തമായ വഴിയിലൂടെ പുനരാഖ്യാനം ചെയ്യുന്നു. ഗുരുവും ശിഷ്യയും തമ്മിൽ പ്രേമബന്ധമുണ്ടാവാനുള്ള സാദ്ധ്യതയെ അദ്ദേഹം നിരാകരിക്കുന്നില്ല; എന്നാൽ ഇവിടെ അതിന്റെ സംഭവ്യതയെയാണ് അദ്ദേഹം സംശയിക്കുന്നത്.

ഷായെ ഓർപ്പിക്കുംവിധത്തിലുള്ള വ്യക്തതയോടെ, തന്റെ ഭാവനാസൃഷ്ടികളായ ബിൽഹണന്റെയും യാമിനിയുടെയും പ്രധാനപ്പെട്ട സ്വഭാവപ്രത്യേകതകളെ റഡ്ഡി വിവരിക്കുന്നുണ്ട്. ബിൽഹണൻ യുവത്വം കടന്നു കഴിഞ്ഞ ഒരു പണ്ഡിതനാണ്; പക്ഷെ വാർദ്ധക്യത്തിലെത്തിയിട്ടില്ല. അദ്ദേഹത്തിനു തെററിനെയും ശരിയേയും കുറിച്ചുള്ള ബോധമുണ്ട്; ധർമ്മമാർഗ്ഗത്തിൽനിന്നു വ്യതിചലിക്കുമ്പോൾ സ്വയം തിരുത്താനുള്ള കഴിവുണ്ട്. യാമിനിയാകട്ടെ യൗവ്വനയുക്തയും കുലീനയും പ്രീതിയുണ്ടാക്കുംവണ്ണം പെരുമാറുന്നവളുമാണ്. അവൾ ശക്തിയേയും ദൃഢതയേയും ദയയും പ്രസാദാത്മകതയുമായി ഇണക്കിച്ചേർത്തു. മൃദുലഹൃദയയും മൃദുഭാഷിണിയുമായ അവൾ ദൃഢനിശ്ചയക്കാരിയായിരുന്നു.

ഈ കവിതയിൽ യാമിനിയോടുള്ള തന്റെ പ്രേമ പ്രഖ്യാപനത്തിനു മുമ്പ് ബിൽഹണൻ വളരെയേറെ വൈമനസ്യം പ്രകടിപ്പിക്കുന്നുണ്ട്. താനെന്താണു ചെയ്യുന്നതെന്നു അദ്ദേഹത്തിന്നറിയാമായിരുന്നു; പക്ഷെ, ഈ സംരംഭത്തിൽ നിന്നു പിന്മാറാൻ സാധിക്കാത്തവണ്ണം അദ്ദേഹം അവളെ പ്രേമിച്ചുപോയി. അദ്ദേഹത്തെ തന്റെ മറുപടി അറിയിക്കുന്നതിനു മുമ്പ് യാമിനിയിലും സംഘട്ടനമുണ്ടാകുന്നുണ്ട്. അവളുടെ അശ്രുപൂർണ്ണവും പ്രകാശമാനവുമായ നേത്രങ്ങളെ കവി മഴയും വെയിലും കൂടിച്ചേർന്നതിനോടാണു ഉപമിക്കുന്നത്. അവൾ അദ്ദേഹത്തെ ശകാരിക്കുന്നില്ല; അദ്ദേഹത്തിന്റെ ഗുണപൗഷ്കല്യത്തെപ്പററി ഓർപ്പിക്കുകയാണ് ചെയ്യുന്നത്. അവൾ അദ്ദേഹത്തെ നിരാകരിക്കുന്നില്ല; അദ്ദേഹത്തെ നന്നാക്കുകയാണു ചെയ്യുന്നത്; മറെറാരു ഭാഷയിൽ പറഞ്ഞാൽ അദ്ദേഹത്തെ സ്വയം കണ്ടെത്താൻ സഹായിക്കുന്നു. അവളുടെ വാക്കുകൾ ഇങ്ങിനെയായിരുന്നു:

''മഹാത്മാവെ, അങ്ങയുടെ ഈ പ്രേമം ക്ഷണികമായ പാരവശ്യമാണ്; അതു് അയഥാർത്ഥമാണെന്നു എനിക്കറിയാം. പുണ്യാത്മാവെ, ഞാൻ അങ്ങയുടെ പ്രതിഫലനം മാത്രമാണ്.

ക്ഷുഭിതനാകാതിരിക്കൂ; അങ്ങയുടെ തണലിൽ കിളിർത്ത ഈ വള്ളി ധർമ്മമാർഗ്ഗത്തിൽ വളരട്ടെ.''

ബിൽഹണനിൽ ഇതു ശരിയായ പ്രതികരണം പെട്ടെന്നു തന്നെ ജനിപ്പിച്ചു. താൻ വഴുതിവീണ തെററിനെക്കുറിച്ച് അദ്ദേഹത്തിന്നു ധാരണയുണ്ടാവുന്നു; അദ്ദേഹം സ്വയം തെററു തിരുത്തുകയും ഒരു സുഹൃത്തും തത്വചിന്തകയും മാർഗ്ഗദർശിനിയു മെന്ന നിലയിൽ തന്നെ സഹായിച്ച അവളോടു കൃതജ്ഞതയു ള്ളവനായിത്തീരുകയും ചെയ്യുന്നു.

ഇങ്ങിനെയുള്ള പരിസമാപ്തി ധാർമ്മികമായ അടിസ്ഥാന ത്തിൽ നോക്കിയാൽ സംതൃപ്തിജനകമാണെന്നു നിസ്സംശയം പറയാം. മനുഷ്യസ്വഭാവത്തിൻെറ പരുക്കൻ വശങ്ങൾക്കു കവി ഓപ്പമിടുന്നു. സ്ത്രീ–പുരുഷ ബന്ധങ്ങളുടെ കാര്യത്തിൽ ഉപബോധ–ബോധമനസ്സുകളിൽനിന്നുയർന്നുവരുന്ന ഏങ്കോണി പ്പുകളെ ഭംഗിയായി രാകി മിനുക്കിച്ചേർക്കുവാനും അദ്ദേഹ ത്തിന്നു കഴിഞ്ഞിട്ടുണ്ട്. എന്നാൽ ഇരുഭാഗത്തും വേദനകൊ ണ്ടുള്ള പുളച്ചലില്ലാതെ സ്വഭാവശുദ്ധീകരണം സാദ്ധ്യമാകുമാ യിരുന്നുവൊ എന്ന ചോദ്യം അവശേഷിക്കുന്നു. കഥയ്ക്കു ധാർമ്മി കതയുടെ പേരിലുണ്ടായ നേട്ടം സംഘട്ടനത്തിൻെറ നാടകീയ മായ തീവ്രതയെ ഇല്ലാതാക്കി എന്നാണ് തോന്നുന്നത്. അടി സ്ഥാനപരമായ വികാരത്തിൻെറ ചോരയൂററിക്കളഞ്ഞ നില യിൽ ബിൽഹണനെഅവതരിപ്പിക്കുന്നതു് ഒരു പരിഷ്ക്കരണ മാണൊ എന്ന കാര്യം സംശയമാണ്. ഭാഷ ഇവിടെ താരത മ്യേന ലളിതമാണ്; പദ്യങ്ങൾക്കു ഒഴുക്കും ലാഘവവുമുണ്ട്. എന്നാൽ മൂലഗ്രന്ഥത്തിലെ കഥക്കു വരുത്തിയ മാററം അതി ൻെറ രക്തവും മാംസവും നഷ്ടപ്പെടുത്തിയിരിക്കുന്നു. യുവത്വ ത്തിൻെറ അന്വേഷണകൗതുകം പ്രായക്കൂടുതലിൻെറ ഉപദേശ വ്യഗ്രതയ്ക്കു വഴിമാറിക്കൊടുത്തിരിക്കുന്നു.

ഒരു കവി എന്ന നിലയിൽ 1899ൽ നിന്നു 1936ലേക്ക് അധികദൂരമൊന്നും രാമലിംഗറഡ്ഡി യാത്രചെയ്തതായി തോന്നു ന്നില്ല. അദ്ദേഹത്തിൻെറ ശൈലി കുറച്ചൊക്കെ പാകപ്പെട്ടി ട്ടുണ്ടെന്നു മാത്രം. പക്ഷെ, ക്ലാസിക്കൽ രൂപത്തിന്നും പ്രബോ ധനപരതയ്ക്കും മാററമുണ്ടായിട്ടില്ല. യൗവ്വനത്തിൽ അദ്ദേഹം ഭാവനയുടെ കൊടുമുടിയിൽ കയറി നിന്നിട്ടില്ല; പക്വതയാർ ജ്ജിച്ചപ്പോൾ അന്തർദർശനത്തിൻെറ അഗാധതലങ്ങളിലേക്ക് ഇറങ്ങിച്ചെന്നതുമില്ല. അദ്ദേഹം കരകൗശലവിദഗ്ദ്ധനായിരുന്നു; ഒരു വിദഗ്ദ്ധശില്പിയുടെ ഭാവം അദ്ദേഹത്തിൽ തങ്ങിനിൽക്കു കയും ചെയ്തു.

അദ്ധ്യായം എട്ട്

# വിമർശകൻ

സർഗ്ഗാത്മക സാഹിത്യകാരനാകാൻ കഴിയാത്ത ഒരാളാണ വിമർശകനാകുന്നത് എന്ന ഒരു 'സിനിക്കൽ' നിർവ്വചനമുണ്ട്. പക്ഷെ ഇതു രാമലിംഗറഡ്ഡിക്കു ബാധകമല്ല. സാധാരണയായി ഒന്നിച്ചുചേരാത്ത സർഗ്ഗാത്മകതയും വിമർശനാത്മകതയും അദ്ദേഹത്തിൽ ഒന്നിച്ചു ചേർന്നു കാണാവുന്നതാണ്. യുക്തിസഹമായ സമീപനവും വിമർശനാത്മകമായ സമ്പ്രദായവും ചർച്ച ചെയ്യപ്പെടുന്ന മിക്ക കാര്യങ്ങളിലും കാണിക്കുക എന്ന റഡ്ഡിയുടെ സ്വഭാവ പ്രത്യേകത വിമർശകൻേറതായ പങ്കു നിർവ്വഹിക്കുന്നതിനു അദ്ദേഹത്തെ സഹായിച്ചു.

''മുസലമ്മ മരണമു'' എന്ന അദ്ദേഹത്തിൻെറ കാവ്യം തെലുഗു കവിതയുടെ ക്ലാസിക്കൽ ഘട്ടത്തിൽ നിന്നു ആധുനികതയിലേക്കുള്ള മാററത്തെയാണ് കുറിച്ചതെങ്കിൽ അദ്ദേഹത്തിൻെറ ''കവിതാതത്വവിചാരമു'' (കവിതയുടെ സ്വഭാവത്തെപ്പററിയുള്ള ഒരന്വേഷണമെന്ന അർത്ഥമാണിതിനുള്ളത്) തെലുഗിലെ ആധുനിക വിമർശനത്തിലെ ഒരു നാഴികക്കല്ലാണെന്നുപറയാം. ഇംഗ്ലീഷ് സാഹിത്യ വിമർശനത്തിലെ ക്ലാസിക്കുകൾ എന്നു പറയാവുന്ന സിഡ്നിയുടെ ''അപ്പോളജി ഫോർ പോയട്രി'', ഷെല്ലിയുടെ ''എ ഡിഫൻസ് ഓഫ് പോയട്രി'', വേർഡ്സ്വർത്തിൻെറ ''പ്രിഫെയ്സ് ടു ദ ലിറിക്കൽ ബല്ലാർഡ്സ്'', കോളറിഡ്ജിൻെറ ''ബയോഗ്രാഫാ ലിററേറിയ'' തുടങ്ങിയവയോടു ഈ കൃതിയെ താരതമ്യപ്പെടുത്താവുന്നതാണ്. യഥാർത്ഥത്തിൽ ചില പണ്ഡിതന്മാർ അതിൽ അലക്സാണ്ടർ പോപ്പിൻെറ ''എസ്സെ ഓൺ ക്രിട്ടിസിസ''ത്തിൻെറയും മാത്യു ആർനോൾഡിൻെറ ''എസ്സെയ്സ് ഇൻ ക്രിട്ടിസിസ്സ''ത്തിൻെറയും സ്വാധീനം കണ്ടെത്തിയിട്ടുണ്ട്.

1914ലാണ് അതു ആദ്യമായി പ്രസിദ്ധീകരിച്ചതെങ്കിലും അതിൻെറ തുടക്കം ഒന്നര ദശാബ്ദം മുമ്പാണ്. പിങ്കാലി സൂരണയുടെ ''കലാപൂർണ്ണോദയം'' എന്ന പ്രബന്ധത്തെപ്പററി മദ്രാസിലെ ക്രിസ്ത്യൻ കോളേജിലെ 'ആന്ധ്രഭാഷാഭിരഞ്ജിനി'യുടെ ആഭിമുഖ്യത്തിൽ രാമലിംഗറഡ്ഡി 1899ൽ സുദീർഘമായ ഒരു ലേഖനമെഴുതുകയുണ്ടായി. സുഹൃത്തുക്കളിലും സഹപാഠികളിലും ഇതുണ്ടാക്കിയ പ്രതികരണം പ്രോത്സാഹകരമായതുകൊണ്ടു രാജമന്ത്രിയിലായിരുന്നപ്പോൾ അദ്ദേഹം രണ്ടോ

മൂന്നോ തവണ ഇതേതരത്തിലുള്ള ലേഖനങ്ങറം എഴുതി. മദ്രാസിൽ ഒരു ചടങ്ങിൽ ആദ്ധ്യക്ഷ്യം വഹിക്കുകയായിരുന്ന വിശിഷ്ടപണ്ഡിതനും വ്യാഖ്യാതാവുമായ വേദം വെങ്കട്ടറായ ശാസ്ത്രി ഈ യുവവിമർശകൻെറ ഉംക്കാഴ്ചയെയും ധീരതയെയും പ്രശംസിക്കുകയുണ്ടായി; അതേ അവസരത്തിൽ അദ്ദേഹം പ്രകടിപ്പിച്ച ശാഠ്യബുദ്ധി, അത്യുക്തി, വ്യാഖ്യാനത്തിലെ അപാകതകറം തുടങ്ങിയ ന്യൂനതകളും ശ്രീ ശാസ്ത്രി ചൂണ്ടിക്കാണിക്കാതിരുന്നില്ല. ഈ ലേഖനങ്ങളിൽ അസാധാരണമായ മൗലികതയും നിസ്സംശയമായ വാഗ്ദാനവും എല്ലാവരും കണ്ടെത്തി.

പണ്ഡിതോചിതങ്ങളായ വിമർശനങ്ങളുടെ വെളിച്ചത്തിൽ തൻെറ കൃതിയിൽ താൻ കൈക്കൊണ്ട അതിരുകവിഞ്ഞ നിലപാടുകളിൽ ററ്റ്ലി മാററം വരുത്തി; പക്ഷെ, അടിസ്ഥാനപരമായ നിലപാടിൽ മാററം വരുത്തിയതുമില്ല. കൃതിയുടെ കൈയെഴുത്തു പ്രതിക്ക് കൗതുകകരമായ ഒരു ചരിത്രമുണ്ട്. ഏതാനും വർഷങ്ങറക്കുശേഷം സൗഹൃദബുദ്ധ്യാ വർത്തിക്കുന്ന ഒരു പ്രസാധകൻ (മദ്രാസിലെ വാവില്ല ആൻറ് സൺസ്) അതു പുസ്തകരൂപത്തിൽ പുറത്തിറക്കുവാൻ തീരുമാനിച്ചപ്പോറം ററ്റ്ലി അതിൽ സന്തുഷ്ടനായിരുന്നു. കൈയെഴുത്തു പ്രതി പുതുക്കി എഴുതി പ്രസ്സിൽ കൊടുക്കാൻ കഴിയുമെന്നു അദ്ദേഹം പ്രതീക്ഷിച്ചു. അദ്ദേഹം കാംബ്രിഡ്ജിൽ ഉണ്ടായിരുന്നപ്പോഴും ഇന്ത്യയിൽ തിരിച്ചുവന്നു അനേക വർഷങ്ങളോളവും ഈ ആശയം അദ്ദേഹത്തിൻെറ മനസ്സിലുണ്ടായിരുന്നു. മൈസൂരിലായിരുന്നപ്പോറം അദ്ദേഹം ഈ കയ്യെഴുത്തുപ്രതിയിൽ കൈ വെക്കുവാൻ ശ്രമിക്കുകയുണ്ടായി; പക്ഷെ, അതു കണ്ടെത്തുവാൻ കഴിഞ്ഞില്ല; നഷ്ടപ്പെട്ടുപോയി എന്നു കരുതിയതായിരുന്നു. അതുകൊണ്ട പാഠങ്ങറം ഒരിക്കൽകൂടി വായിച്ച് ഒരു പുതിയ പ്രബന്ധം എഴുതേണ്ടതായിവന്നു. ''കവിതാതത്വവിചാരമു'' എന്നപേരിൽ 1914ൽ അതു പ്രസിദ്ധീകരിക്കപ്പെട്ടു. ഒരുകോളേജു വിദ്യാർത്ഥി ആയിരുന്ന കാലത്തു ''കലാപൂർണ്ണോദയ''ത്തെ ആസ്പദമാക്കി തയ്യാറാക്കിയ രേഖയെ അടിസ്ഥാനമാക്കിയാണ് അതുരചിച്ചതെന്നു വ്യക്തമായിരുന്നു. പക്ഷെ, തുടക്കത്തിൽ ഉദ്ദേശിച്ചതിനെക്കാറം വളരെയേറെ വ്യാപ്തിയും വലുപ്പവും അതിനുണ്ടായി. 1941ൽ ആന്ധ്രയൂണിവേഴ്സിററി ഗ്രന്ഥമാലയിൽപെടുത്തി അതു പുന:പ്രസിദ്ധീകരിക്കപ്പെട്ടുവെങ്കിലും അതിൻെറ ആദ്യത്തെ പ്രസിദ്ധീകൃത രൂപത്തിൽ മാററമുണ്ടായില്ല.

പിങ്കാലി സൂരണയുടെ കൃതിയെക്കുറിച്ചു ചർച്ച ചെയ്യുമ്പോറം അദ്ദേഹത്തിൻെറ ആദ്യകൃതിയായ ''കലാപൂർണ്ണോദയ''ത്തോടൊപ്പംതന്നെ (ററ്റ്ലിക്കു കൂടുതൽ ഇഷ്ടപ്പെട്ടകൃതിയാണിതു്) പിന്നീട് എഴുതപ്പെട്ട കൃതിയായ ''പ്രഭാവതീപ്രദ്യുമ്ന''

വും അദ്ദേഹം കണക്കിലെടുക്കുന്നുണ്ട്. പാഠത്തെക്കുറിച്ചുള്ള ചർച്ചയ്ക്കു ആമുഖമായി അദ്ദേഹം രണ്ടദ്ധ്യായങ്ങൾ എഴുതിയിട്ടുണ്ട്. ഇതിലൊന്നു് കവിതയിൽ ഭാവനക്കുള്ള സ്ഥാനത്തേയും, പാത്രചിത്രീകരണത്തിൻെറ സങ്കേതത്തേയും സാഹിത്യകലയുടെ രചനയിൽ ഉണ്ടായിരിക്കേണ്ട ഏകീഭാവത്തേയും കുറിച്ചു പ്രതിപാദിക്കുന്നു. ഇതോടൊപ്പംതന്നെ ക്ലാസിസത്തിൻെറ കാലത്തെ ത്രിമൂർത്തികളും പ്രബന്ധകവികളും അനുവർത്തിച്ച സമ്പ്രദായങ്ങളെക്കുറിച്ചുള്ള ഒരു താരതമ്യ പഠനവും നൽകുന്നുണ്ട്. അവസാനത്തെ അദ്ധ്യായത്തിൽ ''പ്രഭാവതീ പ്രദ്യമ്ന''ത്തിൽ ദൃശ്യമാകുന്ന പതനത്തിൻെറ അടയാളങ്ങളെപ്പററി പ്രതിപാദിച്ചിരിക്കുന്നു. ഇതു സമാപിക്കുന്നതു് കവിതയിലെ ശൃംഗാര വർണ്ണനയിൽ കലാപരമായ ഔചിത്യത്തോടെ പ്രതിപാദിക്കാവുന്നതെന്തു്, പ്രതിപാദിക്കാൻ പാടില്ലാത്തതു എന്തു് എന്നതിനെ സംബന്ധിച്ച ഗ്രന്ഥകർത്താവിൻെറ ആശയങ്ങൾ വിവരിച്ചുകൊണ്ടാണു്.

കവിതയിൽ റസ്കി ഏററവും ഉയന്ന സ്ഥാനം നൽകുന്നതു് ഭാവനക്കാണു്. പല കാര്യങ്ങളിലും ഒരു ക്ലാസിസിസ്റ്റ് ആണു് അദ്ദേഹമെങ്കിലും വികാരത്തിൻെറ ആഴത്തിനും ഭാവനയുടെ പരിശുദ്ധിക്കും, പ്രാധാന്യം നൽകുന്ന കാര്യത്തിൽ അദ്ദേഹം ഇംഗ്ലീഷ് റൊമാൻറിസിസ്ററുകളായ വേർഡ്സ് വർത്തിനെയും കോളറിഡ്ജിനെയുമാണു് ഓർപ്പിക്കുന്നതു്. ഭാഷാപരമായ പാണ്ഡിത്യത്തോടു അദ്ദേഹത്തിനു ആദരവുണ്ടെങ്കിൽ ആ ആദരവു് കവിതയിലെ സർഗ്ഗാത്മകമായ ഘടകവുമായി ബന്ധപ്പെടുത്തിക്കൊണ്ടുള്ളതല്ല. സഹജമായ സരസകതഭാഷയിൽ അദ്ദേഹം പറയുന്നു:

> ''ഉറക്കം കളഞ്ഞുകൊണ്ടു വ്യാകരണവും നിഘണ്ടുവും പഴയ ക്ലാസിക്കുകളും പഠിക്കുന്നതുവഴി കവിത രചിക്കാനുള്ള കഴിവു കൂട്ടുവാനാവില്ല. സ്വയം അനുഭവിക്കാത്ത വികാരങ്ങൾ മററുള്ളവരെക്കൊണ്ടു നിങ്ങൾക്കെങ്ങിനെ അനുഭവിപ്പിക്കുവാൻ കഴിയും? ലോകത്തിൻെറ സുഖങ്ങൾ എന്തെന്നറിയാവുന്ന ഒരു സാധാരണക്കാരൻ അവ എന്തെന്നറിഞ്ഞുകൂടാത്ത ഒരു പണ്ഡിതനെക്കാൾ എത്രയോ ഭേദമാണു്.''

പാണ്ഡിത്യ പ്രകടനത്തിൽ പൊങ്ങച്ചം ഭാവിക്കുകയും പഴകി ദ്രവിച്ച കവിതാശൈലിയിൽ പതിവു ബിംബങ്ങളെ എടുത്തു പ്രയോഗിക്കുകയും ചെയ്ത മദ്ധ്യകാല പ്രബന്ധ സാഹിത്യചിന്താഗതിക്കാരെ അദ്ദേഹത്തിന്നു സഹിക്കാൻ കഴിഞ്ഞിരുന്നില്ല. (പൂർണ്ണ ചന്ദ്രനെപ്പോലുള്ള മുഖത്തെയും താമരദളംപോലുള്ള കണ്ണുകളേയും വള്ളിയെപ്പോലെ പടന്നു കയറുന്ന

കൈകളെയും മെലിഞ്ഞ വയറുകളെയും മററും പററി) അവരുടെ ഇമേജറികരം നിഘണ്ടുക്കളിൽനിന്നും സൗന്ദര്യശാസ്ത്രസിദ്ധാന്തങ്ങളിൽനിന്നും പകർത്തിയെടുത്തതാണെന്നും അല്ലാതെ യഥാർത്ഥ ജീവിതത്തെ നിരീക്ഷിച്ചു നിശ്ചയിച്ചതല്ലെന്നും പ്രസ്താവിച്ചുകൊണ്ടു അദ്ദേഹം അവരെ സന്ദർഭം വരുമ്പോഴെല്ലാം കളിയാക്കിവിടുന്നു. ചില കവികരം തരുലതാദികളെ വർണ്ണിക്കുന്നതു് പഴയ പുസ്തകങ്ങളെ മട്ടപ്പു വരുമാറു്, യാന്ത്രികമായി അനുകരിച്ചുകൊണ്ടാണെന്നും ഭൂമിശാസ്ത്രപരമായ മാററത്തിന്നോ കാലാവസ്ഥയനുസരിച്ചുള്ള വ്യത്യാസങ്ങരംക്കോ അവർ വലിയ പരിഗണനയൊന്നും കൊടുക്കാറില്ലെന്നും അദ്ദേഹം സോദാഹരണം വ്യക്തമാക്കുന്നു. വിവേകശാലിയായ വായനക്കാരൻെറ ബുദ്ധിയുടെ മേൽ ഇവ വലിയ സമ്മർദ്ദം ചെലുത്തുന്നു.

കവിതയുടെ ഭാഷയിൽ അലങ്കാരപ്രയോഗങ്ങരം ഒരതിരുവരെ മനസ്സിലാക്കാവുന്നതാണെങ്കിലും സ്ഥാനത്തും അസ്ഥാനത്തും ഉപമാലങ്കാരം പ്രയോഗിക്കുന്നതിനെ റസ്കി ശക്തിയായി അധിക്ഷേപിക്കുന്നു. വിവരണത്തിന്നു വിധേയമായ വിഷയത്തെ അനേകം വസ്തുക്കളോടുപമിക്കുന്നതുകൊണ്ടു ഉപമേയത്തിന്നുള്ള പ്രത്യേകത നഷ്ടപ്പെടുന്നുവെന്നു അദ്ദേഹം വാദിക്കുന്നു. പാരമ്പര്യത്തിൽ ഉറച്ചുനിൽക്കുന്ന കവികരം വിവരണത്തിന്നുവേണ്ടി വിവരണങ്ങരം നൽകുന്നതിന്നു അദ്ദേഹം അത്രയൊന്നും പ്രാധാന്യം കല്പിക്കുന്നില്ല. വിവരണ പ്രക്രിയയ്ക്കുള്ള ഉപാധി എന്ന നിലയിൽ കവികരം കാട്ടുന്ന കൃത്രിമങ്ങളെ അദ്ദേഹത്തിന്നു അത്രയുംതന്നെ സഹിക്കാനാവുന്നില്ല. ഭാഷയ്ക്കുണ്ടാവേണ്ട കരുത്തിൻെറ കുറവിനെയാണു് ഇതു സൂചിപ്പിക്കുന്നതെന്ന ചില ഭാഷാശാസ്ത്രജ്ഞന്മാരുടെ അഭിപ്രായത്തോടു ഗ്രന്ഥകർത്താവു് യോജിക്കുന്നതായിട്ടാണു് കാണുന്നതു്.

പാത്ര ചിത്രീകരണത്തിൽ മനുഷ്യസ്വഭാവത്തെ പരമ്പരാഗതമായ തരത്തിൽ തരംതിരിക്കുന്നതിനോടുള്ള റസ്കിയുടെ എതിർപ്പു് ഗൗരവതരമാണു്. ഒരു മനുഷ്യനെ കേവലം ശ്രേഷ്ഠനായോ, കേവലം നീചനായോ സർവ്വഗുണസമ്പന്നനായോ സർവ്വദുർഗ്ഗുണപാത്രമായോ അവതരിപ്പിക്കുന്നതു് സ്വാഭാവികതയുടെ നിഷേധം മാത്രമല്ലാ കലാപരതയുടെ പോരായ്കയും കൂടിയാണു്. കാരണം മനുഷ്യൻ ഗുണവും ദോഷവും ശ്രേഷ്ഠതയും നീചത്വവും മററുപലതും കൂടിച്ചേർന്നതാണു്. മനുഷ്യസ്വഭാവം പൂർണ്ണമായും നന്മനിറഞ്ഞതൊ, പൂർണ്ണമായും തിന്മനിറഞ്ഞതോ അല്ല. അതു പലപ്പോഴും നിഴലും വെളിച്ചവും കലർന്നതാണു്; പലനിറങ്ങളുമുണ്ടാകും; ചിലതു സൂക്ഷ്മങ്ങളായവ; മററു ചിലതു ഒളിഞ്ഞുകിടക്കുന്നവ. ജീവിതത്തിലെന്നപോലെ സാഹിത്യത്തിലും യന്ത്രങ്ങളെപ്പോലുള്ളവരല്ല, ജീവിക്കുന്ന മനുഷ്യ

രാണ് ഉണ്ടാകേണ്ടതെന്ന വസ്തുത മറന്നുകൂട. കഥാപാത്രങ്ങൾക്കു ചലനമുണ്ടായിരിക്കണം; അവ നിശ്ചലങ്ങളായിക്കൂടാ. അവർ മാററങ്ങൾക്കു വിധേയരായിരിക്കണം; കാരണം മാററം ജീവിതനിയമമാണ്.

താൻ തയ്യാറാക്കിയ ഈ അളവുകോൽ വെച്ചു നോക്കുമ്പോൾ മഹാഭാരതത്തിലെ കഥാപാത്രങ്ങൾ രാമായണത്തിലെ കഥാപാത്രങ്ങളെക്കാൾ വൈവിദ്ധ്യമുള്ളവരും ജീവിതത്തിന്റെ പകർപ്പുകളുമായി റഡ്ഡി കണ്ടെത്തി. ഭീമനും അർജ്ജുനനും ദ്രൗപദിയും ദുര്യോധനനും മററും രാമായണത്തിലെ സമാനകഥാപാത്രങ്ങളേക്കാൾ സമ്മതരായിത്തീരുന്നുണ്ട്; കാരണം സാധാരണ മനുഷ്യർ യുഗങ്ങളായി വെച്ചുപുലർത്തുന്ന വികാരങ്ങളും വിരോധങ്ങളും ചാപല്യങ്ങളും അവരിലുണ്ട്. രാമായണത്തിലെ കഥാപാത്രങ്ങളധികവും ഒന്നുകിൽ രാമനേയും സീതയേയും ഹനുമാനേയും പോലെ ആദർശവാന്മാരായ വ്യക്തികളോ അല്ലെങ്കിൽ രാക്ഷസന്മാരെയും വാനരന്മാരേയും മററും പോലെ സാധാരണ കണ്ടുവരുന്ന ടൈപ്പുകളോ ആണ്. പ്രബന്ധങ്ങളിലെ കഥാപാത്ര ചിത്രീകരണങ്ങളിൽ അദ്ദേഹം ഒട്ടും തൃപ്തനല്ല. കാരണം അവർ മരംകൊണ്ടുണ്ടാക്കപ്പെട്ടവരും ജീവനില്ലാത്തവരുമാണ്; പഴയ കൃതികളിൽ കാണുന്നവരുടെ നേരിയ പ്രതിരൂപങ്ങളാണ്. അവക്കു വളർച്ചയൊ, മാററമോ ഇല്ല; നമുക്കു ചുററും കാണുന്ന സ്ത്രീ—പുരുഷന്മാരുമായി അവക്കു പൊതുവായ ഒന്നുമില്ല.

മററു കാര്യങ്ങളിലും പ്രബന്ധകർത്താക്കളോടുള്ളതിനേക്കാൾ ആദരവ് റഡ്ഡിക്കു തെലുങ്കുമഹാഭാരതകർത്താക്കളായ ക്ലാസിക്കൽ ത്രിമൂർത്തി (നന്നായ്യാ, തിക്കന, എറാപ്രഗാഡ)കളോടാണ്. സാങ്കേതികമായിപ്പറഞ്ഞാൽ ത്രിമൂർത്തികൾ ഒരു സംസ്കൃതഗ്രന്ഥം തെലുഗിലാക്കുകയെ ചെയ്തിട്ടുള്ളു. പ്രബന്ധകർത്താക്കളാകട്ടെ സ്വന്തമായ സങ്കല്പത്തിൽ നിന്നാണ് കൃതികൾ രചിച്ചതു്. പക്ഷെ, അസാധാരണമെന്നു പറയട്ടെ, ഒടുവിൽ പറഞ്ഞവരുടെ കൃതികളിലുള്ളതിനേക്കാൾ മൗലികത തെലുങ്കുമഹാഭാരതത്തിലുണ്ട്. ഇതിനുള്ള ഒരു കാരണം ക്ലാസിക്കൽ ത്രിമൂർത്തികൾ പണ്ഡിതന്മാരാണെന്നതിന്നു പുറമെ കുറെക്കൂടി നല്ല കവികളായിരുന്നു എന്നതുകൂടിയായിരിക്കണം. അവരുടെ ഭാവന കൂടുതൽ മൗലികവും കൂടുതൽ നിയന്ത്രിതവും അവരുടെ കഥാപാത്രങ്ങൾ ജീവിതവുമായി കൂടുതൽ അടുത്ത ബന്ധമുള്ളവയും, കൂടുതൽ വിശ്വാസ്യത ജനിപ്പിക്കുന്നവയും അവരുടെ വിവരണങ്ങൾ കൂടുതൽ സ്വാഭാവികതയുള്ളവയും, യഥാതഥമായവയും ആയതാണ് ഇതിന്നു കാരണമെന്നു റഡ്ഡി ഊന്നിപ്പറയുന്നു. അവർ പരിഭാഷപ്പെടുത്തിയില്ല; രൂപപരാവർത്തനം ചെയ്യുകയാണു ചെയ്തതു്. അവർ പരിഭാഷയിലൂടെ പുനർസൃഷ്ടി നട

ത്തുകയാണ് ചെയ്തതു്. അവക്ക അങ്ങിനെയല്ലാതെ ചെയ്യാൻ കഴിയുമായിരുന്നില്ല; കാരണം അവർ സർഗ്ഗാത്മകതയുടെ പ്രേരണ അനുഭവിക്കുന്നവരായിരുന്നു.

പ്രബന്ധകവികളുടെ കാര്യത്തിലാണെങ്കിൽ, പ്രതിപാദ്യവസ്തുവായ കഥ സ്വന്തം നിർമ്മിതിയാകയാൽ, അവക്ക കൂടുതൽ സ്വാതന്ത്ര്യമുണ്ടു്. പക്ഷെ, യഥാർത്ഥത്തിൽ, സൃഷ്ടികർമ്മത്തിൽ മൗലികതയൊ, കവിഭാവനയൊ പ്രകടിപ്പിക്കുന്ന ഒന്നുംതന്നെ ഇല്ലാത്തവിധം അവരുടെ കൃതികൾ ഗതാനുഗതികവും അവരുടെ കഥാപാത്രങ്ങൾ ഒരേ അച്ചിലിട്ടു വാർത്തവയും ആയിരുന്നു. പ്രബന്ധങ്ങൾ ഒന്നിനൊന്നു വ്യത്യാസപ്പെട്ടു കാണുന്നില്ല—ആളുകളുടെയും സ്ഥലങ്ങളുടെയും പേരുകളുടെയും കാര്യത്തിലൊഴിച്ചാൽ. പാണ്ഡിത്യപ്രകടനം ഒട്ടും കുറവല്ല. പക്ഷേ, മഹത്തായ കവിതയിൽ കണ്ടെത്തേണ്ട സുപ്രധാന ഘടകങ്ങളൊന്നും തന്നെ അവയിൽ കാണാൻ കഴിയുന്നില്ല; മഹത്തായ കവിതയുടെ കാര്യം പോകട്ടെ: അവ നല്ല കവിത പോലുമല്ല.

പ്രബന്ധങ്ങളുടെ പതിവു നിബന്ധനകളനുസരിച്ചു അഷ്ടാദശവർണ്ണനകളും നവരസങ്ങളും ഉണ്ടായിരിക്കണം. കഥാസന്ദർഭമനുസരിച്ചു അവയുടെ ആവശ്യമുണ്ടോ എന്നതു പ്രശ്നമല്ല. സന്ദർഭം ഇല്ലെങ്കിലും വിവരണത്തിനു സന്ദർഭം എങ്ങിനെയെങ്കിലും കവി ഉണ്ടാക്കിത്തീർക്കണം. ആ സന്ദർഭത്തിന്നു വിശ്വാസ്യത ഉണ്ടായിക്കൊള്ളണമെന്നില്ല. സാധാരണയായി അതു രാജകുമാരിയും രാജകുമാരനും തമ്മിലുള്ള പ്രണയരംഗങ്ങളെ ചുററിപ്പററിയാണുണ്ടാവുക; അതാണു സംഭവങ്ങളെ കോർക്കുന്ന നൂൽ. വേറേയും ചില ഉപനൂലുകളുണ്ടാവും -പ്രണയസന്ദേശവാഹകൻ, കഥാനായകൻെറയും നായികയുടെയും കൂട്ടുകാർ, നൃത്തക്കാരികൾ, ബ്രാഹ്മണപുരോഹിതർ എന്നിങ്ങനെയുള്ളവർ. വിവരണത്തിലും സംഭാഷണത്തിലുമുള്ള ശ്ലേഷപ്രയോഗങ്ങൾ, ചന്ദ്രനു കുററം കണ്ടെത്തുന്ന ചന്ദ്രോപാലംഭനം, കാമദേവനു കുററം കണ്ടെത്തുന്ന മന്മഥോപാലംഭനം തുടങ്ങിയവയും തെലുഗു പ്രബന്ധങ്ങളുടെ ഒഴിച്ചുകൂടാത്ത പ്രത്യേകതകളാണ്.

പ്രബന്ധങ്ങളുടെ കൂട്ടത്തിൽ ഗുണപൗഷ്കല്യമുള്ളവയും തീരെ ഇല്ലെന്നില്ല. ചുരുങ്ങിയതു അരഡസൻ പ്രബന്ധങ്ങളെങ്കിലും ഗുണപൗഷ്കല്യമുള്ളവയാണ്. ഇക്കൂട്ടത്തിൽ മൂന്നെണ്ണത്തിന്നു തെലുഗുകവിതയിൽ മഹത്തായ സ്ഥാനം സന്തോഷപൂർവ്വം കല്പിച്ചുകൊടുക്കാൻ റഡ്ഡി തയ്യാറാണ്; അല്ലസാനിപേഡണ്ണയുടെ "മനുചരിത്രം", രാമരാജഭൂഷണയുടെ "വാസുചരിത്രം", ചെമകുര വെങ്കട കവിയുടെ "വിജയവിലാസം" എന്നിവയാണ്. തനിക്ക പ്രത്യേകമായി ഇഷ്ടപ്പെട്ട പിങ്കാലി സൂരണ

യുടെ ''കലാപൂർണ്ണോദയ''ത്തിനും, ഒരതിരുവരെ, അതേ കവി യുടെ ''പ്രഭാവതീ പ്രദ്യുമ്ന''ത്തിന്നും ഈ പട്ടികയിൽ സ്ഥാ നം കൊടുക്കാൻ അദ്ദേഹം തയ്യാറാണ്.

പക്ഷെ, ഇക്കൂട്ടത്തിൽ ഏററവും മെച്ചപ്പെട്ടവയെപ്പോലും സാധാരണ ജനങ്ങളുടെ ജീവിതത്തെ—അവരുടെ ആഹ്ലാദത്തെ യും വ്യസനത്തെയും അവരുടെ സമരങ്ങളേയും കഷ്ടപ്പാടുകളെ യും, അവരുടെ പ്രതീക്ഷകളേയും അഭിലാഷങ്ങളേയും—പ്രതി ഫലിപ്പിക്കുന്നില്ല എന്ന തൻെറ പൊതു വിമർശനത്തിൽനി ന്നു ഒഴിവാക്കുവാൻ റഷ്യി തയ്യാറില്ല. സമൂഹത്തിലെ വരേണ്യ വർഗ്ഗത്തിൻെറ സാഹിത്യത്തെയാണ് അവ പ്രതിനിധാനം ചെയ്യുന്നതു്. ഇക്കാര്യത്തിൽ, സമകാലിക യൂറോപ്യൻ സാ ഹിത്യത്തിൽനിന്നു അവ വളരെ വ്യത്യസ്തങ്ങളാണ്. യൂറോ പ്യൻ സാഹിത്യവും രാജകുടുംബങ്ങളുടെ ചെയ്തികളെ ഉൾക്കൊ ള്ളാതിരുന്നിട്ടില്ല; പക്ഷെ അതു ദരിദ്ര കൃഷിക്കാരൻെറയും സാ ധാരണ സൈനികൻെറയും ചെറുകിട കച്ചവടക്കാരൻെറയും മററു അധഃസ്ഥിത ജനവിഭാഗങ്ങളുടേയും ജീവിതത്തെ അവഗ ണിച്ചിരുന്നില്ല, എന്നാൽ അക്കാലത്തെ ആന്ധ്രയിൽ സാഹി ത്യവും ജീവിതവും തമ്മിലുള്ള വിടവു വളരെ വലുതായിരുന്നു. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ ഇതു സാമൂഹ്യബോധ ത്തിൻെറ അഭാവമുണ്ടാക്കുന്നു എന്നു മാത്രമല്ല, സാഹിത്യത്തി ന്നു യഥാർത്ഥ ജീവിതത്തിൻെറ ചോരയോട്ടം നൽകാതെ അ തിനെ പിത്തം പിടിപ്പിക്കുകയും ചെയ്യുന്നു. നാടകത്തിൻെറ സംഘട്ടനാത്മകത അവിടെയില്ല; വികാരജനകമായ ദുരന്ത കഥയുടെ ആഴവും അവിടെയില്ല.

'കലാപൂർണ്ണോദയം'' റഷ്യിയുടെ ശ്രദ്ധ പിടിച്ചുപററുന്ന തു പല കാരണങ്ങളാലുമാണ്. അവയിൽ പ്രധാനമായവ, കവി പ്രകടിപ്പിക്കുന്ന ഭാവനയുടെ കരുത്തും വിവരണത്തിലു ള്ള ഔചിത്യവും പാത്രചിത്രീകരണത്തിലെ വൈവിദ്ധ്യവും സന്ദർഭോചിതമായ വൃത്തങ്ങളുടെ പ്രയോഗവും ആണ്. കഥ മതപരവും സാങ്കല്പികവുമായ ഒന്നാണ്; ഏറിയകൂറും സാങ്ക ല്പികം; കവിയുടെ ആവശ്യാനുസാരമുണ്ടാക്കിയതു്. സംഭവ ങ്ങളുടെ ഗതിയിലും കഥാപാത്രങ്ങൾ തമ്മിലുള്ള അഭിമുഖീക രണത്തിലും കരുതിക്കൂട്ടിത്തന്നെ സങ്കീർണ്ണത വരുത്തിയിട്ടുണ്ടു്. കമിതാക്കളെ—രംഭയും നളകൂബരനും, കലാഭാഷിണിയും മണികന്ധരയും, അഭിനവ കൗമുദിയും (മധുരലാലസയും) കലാ പൂർണ്ണയും—ഒന്നിച്ചുകൊണ്ടു വരുന്നതിൽ അനേകം അടിയൊ ഴുക്കുകളും എതിരൊഴുക്കുകളും ഉണ്ടു്. ഇതോടൊപ്പംതന്നെ വി വാഹിതരായ ദമ്പതികളുടെ-സരസ്വതിയും ചതുർമ്മുഖനും, സുഗാത്രിയും ശാലീനയും—പ്രണയകേളികളുമുണ്ടു്. കഥയ്ക്കാ കെ വൈചിത്ര്യം നൽകുന്ന മട്ടിലാണ് പ്രണയകേളികളെ

കരുപ്പിടിപ്പിച്ചിട്ടുള്ളത്. അവസാനം പറഞ്ഞ ദമ്പതികൾ അവരുടെ ആരണ്യപശ്ചാത്തലംകൊണ്ടും പ്രതികരണ ലാളിത്യംകൊണ്ടും ഷേക്സ്പീയരുടെ ''ഏസ് യു ലൈക്ക് ഇററി'' ലെ റോസലിൻറിനേയും ഒർലാണ്ടോവിനെയും ഓർപ്പിക്കുന്നു, രംഭയുടെയും നളകൂബരൻെറയും ആൾമാറാട്ടം ''കോമഡി ഓഫ് എറേർയസി''നെ ഓർപ്പിക്കുന്ന രസകരങ്ങളായ സ്ഥിതിഗതികളുളവാക്കുന്നു.

ഇതൊരു അത്ഭുതകരമായ സാദൃശ്യമാണെന്നു റെഡ്ഡി പറയുന്നു. കാരണം ഷേക്സ്പീയരും സൂരണയും അടുത്ത സമകാലികരാണെങ്കിലും പരസ്പരം അറിഞ്ഞുകൂടാത്തവരായിരുന്നു.

പിന്നീടു നിർമ്മിതമായ ''പ്രഭാവതീ പ്രദ്യുമ്നം'' പഴമൊഴികൾ ഇടയ്ക്കിടക്കു പ്രയോഗിച്ചുകൊണ്ടു രചിച്ച ഒന്നാണ്. അതുകൊണ്ടുതന്നെ അതിൻെറ ശൈലിയിൽ പക്വതയും മനുഷ്യസ്വഭാവത്തെ സംബന്ധിച്ച ധാരണയിൽ സമ്പന്നതയും പ്രകടമാകുന്നു. പക്ഷെ, കവിഭാവനയുടെ കാര്യത്തിൽ തത്തുല്യമായിത്തന്നെയുള്ള അവരോഹണവും ഈ കൃതിയിൽ കാണാമെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. ശ്ലേഷവും നാനാർത്ഥങ്ങളും പ്രയോഗിക്കുന്ന സമ്പ്രദായത്തിൽനിന്നും കവി വിട്ടുമാറിയിട്ടുണ്ടെങ്കിലും അങ്ങേയററം കൃത്രിമങ്ങളും അതിപ്രയത്നം ആവശ്യമായവയുമായ കാവ്യസങ്കേതങ്ങൾ ഉപേക്ഷിക്കുവാൻ അദ്ദേഹത്തിന്നു കഴിഞ്ഞിട്ടില്ല.

കാവ്യത്തിൽ കഥ പറയുമ്പോൾ വർഷ ക്രമത്തേക്കാൾ, യുക്തിബോധത്തിന്നാണ് ഗ്രന്ഥകർത്താവു് മുൻഗണന നൽകേണ്ടതെന്നു റഡ്ഡി ആവശ്യപ്പെടുന്നു. കാരണം കലാപരതയ്ക്കു ഇതായിരിക്കും കൂടുതൽ ഫലപ്രദമായ സമ്പ്രദായം. കഥാപാത്രത്തിൻെറ വളർച്ചയെ സംബന്ധിച്ചേടത്തോളം അദ്ദേഹത്തിന്നു വ്യക്തമായ അഭിപ്രായങ്ങളുണ്ട്. കവിയുടെ ശ്രദ്ധയാകർഷിക്കുവാൻ വേണ്ടി ഓരോ ഘട്ടത്തിലും അദ്ദേഹം അവ വ്യക്തമാക്കുന്നുണ്ട്. അദ്ദേഹം പറയുന്നു:

> ''വംശപരമായ വിവരണം നിഘണ്ടു നിർമ്മാതാവിൻെറ ജോലിയാണ്. വ്യക്തിത്വം നൽകുന്ന ബിംബമുണ്ടാക്കുക എന്നതു കവിയുടെ ജോലിയും. ഇതു ചെയ്യാൻ കഴിയാത്ത ആൾ പണ്ഡിതനായിരിക്കാം; പക്ഷേ കവി ആവുകയില്ല. കവി സ്വന്തം മനസ്സിൽ തനിക്കുവേണ്ടി സൃഷ്ടിച്ച ചിത്രം വാക്കുകളുടെ മാദ്ധ്യമത്തിലൂടെ വായനക്കാരനു സാക്ഷാൽക്കരിച്ചു കൊടുക്കുന്ന ശക്തിയാണ് കവിതയിൽ അന്തർഹിതമായിരിക്കുന്നതു്. ഒരു പുഴയെ വിവരിക്കുമ്പോൾ അതു മററു പുഴകളിൽനിന്നു വ്യത്യസ്തമായിരിക്കണം. അല്ലെങ്കിൽ അതു കലയാവുകയില്ല. ഈ

പുഴസ്സു അതിൻേറതായ പ്രത്യേകതയുണ്ടായിരിക്കണം. സരസ്സുകളുടെ കാര്യത്തിലായാലും പ്രകൃതിയുടെ മററു പ്രതിഭാസങ്ങളുടെ കാര്യത്തിലായാലും സ്ഥിതി ഇതുതന്നെ. .........മനുഷ്യ കഥാപാത്രങ്ങളെ അവതരിപ്പിക്കുപ്പോഴും ഈ വീക്ഷണകോണം കാഴ്ചയിൽ ഉണ്ടായിരിക്കണം''

ഇത്രയും കാലം കഴിഞ്ഞശേഷം (ഈ വരികഠം എഴുതിയതിൽ പിന്നെ ഏഴ പതിററാണ്ടുകളിലധികം കാലം കഴിഞ്ഞുപോയി). ഈ പൊതു നിരീക്ഷണങ്ങഠം സാധാരണമാണെന്നു ആധുനിക സാഹിത്യത്തിൻെറയും പാശ്ചാത്യനിരൂപണ സമ്പ്രദായത്തിൻെറയും അടിസ്ഥാന പ്രമാണങ്ങളുമായി പരിചയപ്പെട്ടവർക്കു തോന്നിയേക്കാം. പക്ഷെ ഈ നൂററാണ്ടിൻെറ തുടക്കത്തിൽ തെലുഗു സാഹിത്യത്തിൻെറ പ്രശാന്തമായ പ്രതലത്തിൽ അസ്വസ്ഥത ജനിപ്പിക്കുന്ന വീര്യത്തോടു കൂടിയ പാശ്ചാത്യക്കാററു അവ ഉയർത്തിവിട്ടു. യാഥാസ്ഥിതിക കേന്ദ്രങ്ങളിൽ ഇതു വിപ്ലവപരമാണെന്നു പോലും കരുതപ്പെട്ടു. പഴയ ആലങ്കാരികന്മാരുടെ കൃതികളിലെ അദ്ധ്യായവും ശ്ലോകവും ഉദ്ധരിച്ചുകൊണ്ടു റഡ്ഡിയുടെ വാദഗതികളെ നേരിടാൻ ശ്രമിച്ച പണ്ഡിതന്മാരുണ്ടായിരുന്നു. 'കവിതാതത്വവിചാരമു'വിൽ ഉന്നയിച്ച സിദ്ധാന്തങ്ങളെ നിരാകരിക്കുവാൻ വിസ്തരിച്ച് എഴുതിയ പുസ്തകങ്ങഠംതന്നെ പുറത്തുവന്നു. പക്ഷെ, ആധുനികന്മാർ റഡ്ഡിയുടെ പുസ്തകത്തെ സാഹിത്യ വിമർശനത്തിന്നുള്ള പുതിയ വേദ പുസ്തകമായി സ്വാഗതം ചെയ്തു. നിരൂപണത്തിൽ ശ്രദ്ധിക്കേണ്ടതു കവിതയുടെ ബാഹ്യരൂപത്തെയല്ലെന്നും അതിൻെറ ആന്തരിക ചൈതന്യത്തെയാണെന്നും ഭാഷാഘോഷത്തെയല്ലെന്നും ദർശന വിശേഷത്തെയാണെന്നും, ശരീരത്തെയല്ല ആത്മാവിനെയാണെന്നും റഡ്ഡി പറഞ്ഞു എന്നതാണു് കാരണം.

ഒരു സാഹിത്യവിമർശകൻ എന്ന നിലയിൽ ചില ക്ലാസിക്കൽ കഥാപാത്രങ്ങളുടെ പുനർവ്യാഖ്യാനത്തിന്നും ചില പുസ്തകങ്ങളുടെയും ഗ്രന്ഥകർത്താക്കളുടെയും മൂല്യ പുനർനിർണ്ണയത്തിനും റഡ്ഡി സാരമായ സംഭാവന ചെയ്തിട്ടുണ്ട്. അദ്ദേഹത്തിൻെറ ഇഷ്ടപ്പെട്ട പുസ്തകം തെലുഗു മഹാഭാരതമായിരുന്നുവെങ്കിൽ അതിലെ ഇഷ്ടപ്പെട്ട കഥാപാത്രം ദ്രൗപദി ആയിരുന്നു. ''പഞ്ചമി'' (അഞ്ചു പ്രബന്ധങ്ങളുടെ സമാഹാരം) എന്ന പുസ്തകത്തിലെ ഒരു പ്രബന്ധത്തിൽ അദ്ദേഹം സീതയേയും ദ്രൗപദിയേയും സംബന്ധിച്ചു കറിക്കുകൊള്ളുന്ന താരതമ്യപഠനം നടത്തുന്നുണ്ട്. ഈ രാജ്യത്തിൽ യുഗങ്ങളായി അംഗീകരിച്ചുവരുന്ന സ്ത്രീത്വത്തിൻെറ ചിരപുരാതനമായ മാതൃകയാണു് സീത. സീതയുടെ എല്ലാ ഗുണങ്ങളേയും – വിശ്വാസ്യത, ക്ഷമ, ശാന്തത, കഷ്ടപ്പാടുകഠം സഹിക്കാനുള്ള കരുത്തു് – അദ്ദേ

ഹം നിശ്ചയമായും മാനിക്കുന്നുണ്ട്. പക്ഷെ, അദ്ദേഹത്തിന്റെ പുരുഷഹൃദയത്തെ ആകർഷിക്കുന്നതു് ദ്രൗപദിയുടെ ധീരതയും മുൻകൈയ്യും ചലനാത്മകതയുമാണ്.

അദ്ദേഹത്തിന്റെതന്നെ വാക്കുകഠം ഉദ്ധരിക്കാം:

ദ്രൗപദിയെപ്പോലെ സീതയും മുഴുവൻ ലോകത്തിന്റെയും ഹൃദയം നേടി എടുത്തിട്ടുണ്ട്; പക്ഷെ അവഠം വീടിന്റെ വിളക്കാണ്; ലോകത്തിന്റെ ജ്വാലയല്ല. അവഠം പൊതുവേദിയിൽ പ്രത്യക്ഷപ്പെടുന്നില്ല. അവളൊരു വീട്ടമ്മയാണ്; പൊതുവേദിയോട് താല്പര്യമോ, അതിനോടാനുകൂല്യമോ അവഠംക്കില്ല. വാഗ്വാദങ്ങഠം നടത്തുന്നതോ, പൊതുവേദിയിൽ സംഘട്ടനങ്ങളിലൊ, അഭിമുഖീകരണങ്ങളിലൊ ഏർപ്പെടുന്നതോ അവഠംക്കുചിതമല്ല. അവഠംക്കു മാധുര്യമുണ്ട്. എരിവൊട്ടുമില്ല......

.........ദ്രൗപദിയെ സംബന്ധിച്ചേടത്തോളമാണെങ്കിൽ ആധുനിക അമേരിക്കയിലെ വനിതാനേതാക്കഠം അവഠംക്കടി പണിയണം. അവളുടെ സ്വാതന്ത്ര്യം സ്ഥിതിചെയ്യുന്നതു് അവളുടെ ബുദ്ധിയിലും വകതിരിവിലും, അറിവിലും രാഷ്ട്രീയമർമ്മജ്ഞതയിലും, ധീരതയിലും ഔന്നത്യബോധത്തിലും, വ്യക്തിപരമായ ആകർഷകതയിലുമാണ്. അവഠം ഭർത്താക്കന്മാരെ ശകാരിക്കുമ്പോഠം, അതിൽ അവളുടെ ഭർത്താക്കന്മാരോ, മററാരെങ്കിലുമോ അവളെ കുററപ്പെടുത്തുകയില്ല. അവളെപ്പോലെ അവളെയുള്ളു; കുററമററവഠം. അവളെപ്പോലെയുള്ളവരെ സ്വന്തം ആളുകഠം മാത്രമല്ല, മറെറല്ലാവരും ഇഷ്ടപ്പെടുന്നു: ഇഷ്ടപ്പെടുന്നു എന്നു പറഞ്ഞാൽ പോരാ; ആദരിക്കുകയും ആരാധിക്കുകയും ചെയ്യുന്നു.......അത്തരക്കാരെക്കൊണ്ടു ലോകം സാഫല്യമടയുന്നു.

സ്ത്രീയെ സുന്ദരവസ്തുവായും അബലയായും ഏറെക്കാലമായി കരുതിപ്പോരുന്ന പുരുഷന്മാരെ അവളുടെ ധീരത ഞെട്ടിപ്പിച്ചേക്കും. പക്ഷെ റഡ്ഡിയെ സംബന്ധിച്ചേടത്തോളം അവഠം എല്ലാ രസങ്ങളുടെയും മൂർത്തീകരണമായിരുന്നു. സ്നേഹവും കരുണയും മുതൽ കോപവും രൗദ്രവുംവരെ എല്ലാ രസങ്ങളും സ്ത്രീത്വത്തിന്റെ പ്രസാദാത്മകത മുതൽ പുരുഷത്വത്തിന്റെ വീര്യംവരെ എല്ലാ ഗുണങ്ങളും അവളിൽ മൂർത്തീകരിച്ചിരിക്കുന്നു. ഒരു പൂർണ്ണ വനിതയെ സംബന്ധിച്ച അദ്ദേഹത്തിന്റെ സ്ഫുടമായ ആശയം അതായിരുന്നു.

ദ്രൗപദിയെ കഴിച്ചാൽ, അദ്ദേഹത്തിന്റെ ഹൃദയത്തിലെ മൃദുവായ ഒരു മൂല പിടിച്ചെടുത്തതു് ഭീമനാണ്; ദുർബലന്മാരുടെ സംരക്ഷണത്തിന്നു ഓടി എത്തുന്ന സ്വഭാവവും, ദ്രൗപദി

ക്കതന്നെ നൽകുന്ന നിരുപാധികമായ പിന്തുണയുമാണ് ഭീമ നെ അദ്ദേഹത്തിനു പ്രിയംകരനാക്കുന്നത്. സാധാരണ നി ലയിൽ ദുര്യോധനൻ; മഹാഭാരതത്തിലെ 'ദുഷ്ടചതുഷ്ടയത്തി' ലൊരാളായിരിക്കാം. പക്ഷെ, റഡ്ഡിയെ സംബന്ധിച്ചേടത്തോ ളം ദുര്യോധനൻ നാടകത്തിലെ ലക്ഷണമൊത്ത വില്ലനല്ല. അന്തസ്സും പൗരുഷവുമുള്ള ഒരു ദുരന്തനായകനാണ്. ഷെക്സ്പീ യരുടെ ദുരന്തനായകന്മാരെപ്പോലെ ദുര്യോധനനു മാരകമായ ഒരു ദൗർബല്യമുണ്ട്—അഹംഭാവവും അസൂയയും; ഗുണപൗ ഷ്കല്യമിയന്നവരുടെ വമ്പിച്ച വെല്ലുവിളികൾക്കു മുമ്പിൽ ദുര്യോധനൻ ചൂളിപ്പോകുന്നതു അതുകൊണ്ടാണ്.

തെലുഗു ക്ലാസിക്കുകളിൽ മഹാഭാരതം കഴിച്ചാൽ അദ്ദേഹ ത്തിന്റെ ശ്രദ്ധ ഏററവും കൂടുതൽ ആകർഷിച്ചിട്ടുള്ളതു് 'രങ്കനാ ഥരാമായണ'മാണ്. ദ്വിപദ (പ്രാസത്തോടെ എഴുതിയ ഈരടി കൾ) സമ്പ്രദായത്തിൽ രചിച്ച ഈ കൃതി രങ്കനാഥനെന്ന പേരിൽ അറിയപ്പെടുന്ന ആളുടെതാണെന്നാണ് പൊതുവിശ്വാ സം. റഡ്ഡി ഈ പൊതുവിശ്വാസത്തിന്നു പിൻബലം നൽകു ന്നില്ല; പരമ്പരാഗതമായ ഈ സിദ്ധാന്തത്തെ അദ്ദേഹം അംഗീ കരിക്കുന്നുമില്ല. ഏതദ്‌വിഷയകമായ തന്റെ നിലപാട് അദ്ദേഹം വിശദീകരിക്കുന്നു:

1919ൽ നെല്ലൂരിൽ ചെയ്ത ഒരു പ്രസംഗത്തിലാണ് ഞാൻ രങ്കനാഥ സങ്കല്പത്തെ ഒരു 'മിത്താ'യും കെട്ടുകഥ യായും നിരാകരിച്ചതു്. രങ്കനാഥൻ ഒരു വ്യക്തിയാണൊ, സ്ഥലമാണൊ, അതോ ഒരു ദൈവമാണോ എന്നുപോലും ആർക്കും നിശ്ചയമില്ല. രാമായണത്തിൽതന്നെ കാണുന്ന പ്രത്യക്ഷമായ തെളിവുകളെ തള്ളിക്കളയുന്ന ഒരു തെളിവും ഉണ്ടായിട്ടില്ല. ഗൊണബുദ്ധയല്ല അതിന്റെ കർത്താവെന്ന വാദം നീതീകരിക്കാവുന്നതല്ല.........''

രാമലിംഗറഡ്ഡിയുടെ അഭിപ്രായത്തിൽ കാകതീയ ഭരണാ ധികാരികളുടെ കീഴിൽ സാമന്തന്മാരായിരുന്നവരുടെ വംശ ത്തിൽപെട്ട, രാജകീയ രക്തബന്ധമുള്ള പതിമൂന്നാം നൂററാ ണ്ടിലെ, ഗൊണബുദ്ധറഡ്ഡിയെന്ന രാജകുമാരനാണ് ഈ ഗ്രന്ഥം രചിച്ചതു്. അദ്ദേഹം ജനിച്ചതു് എ. ഡി. 1210നോടു അടുപ്പി ച്ചാണ്; തന്റെ പിതാവായ വിററലധരണിഭൂപാലന്റെ നിർദ്ദേശപ്രകാരം 1240ലാണ് കൃതി എഴുതിയതു്. റഡ്ഡി ഈ നിഗമനത്തിലെത്തുന്നതു് ആന്തരികവും രേഖാപരവുമായ തെളിവുകളുടെ അടിസ്ഥാനത്തിലാണ്. രങ്കനാഥ എന്ന പേരി നെസംബന്ധിച്ചിടത്തോളം ഒന്നുരണ്ടു വിശദീകരണങ്ങൾ അദ്ദേഹത്തിന്നു ലഭ്യമായിരുന്നു.

ഗ്രന്ഥകർത്താവായ ബുദ്ധഭൂപതി പുസ്തകം സമർപ്പിച്ചിട്ടു ള്ളതു് പാണ്ഡുരംഗദേവന്റെ അപരനാമമായ വിററല എന്ന

പേരുള്ള തൻെറ പിതാവിനാകയാൽ ഗ്രന്ഥത്തെ അതുമായി ബന്ധപ്പെടുത്തി ''രങ്കനാഥരാമായണം'' എന്നു വിളിക്കാനിട യുണ്ടെന്നു അദ്ദേഹം സൂചിപ്പിക്കുന്നു. ആന്ധ്രസാഹിത്യ പരി ഷത്തിലെ (കാക്കിനാഡ) പ്രശസ്തക്ലാസിസിസ പഠിതാവായ ജയന്തിരാമയ്യപന്തലുവിൻെറ നിഗമനമാണിതു്.

മററ വിശദീകരണം ഇങ്ങിനെയാണു്:

തഞ്ചാവൂരിലെ രാജാസർഫോജി ലൈബ്രറിയിൽ ഈ തെലുഗുരാമായണത്തിൻെറ 13 താളിയോല പ്രതികളുണ്ടു്. അവയിൽ ചിലതു രങ്കനാഥൻെറ പേരു് എടുത്തു പറയുമ്പോഠം മററു ചിലതു് ബുദ്ധഭൂപൻെറ പേരാണു് പറയുന്നതു്. അവ യിൽ ചിലതിൻെറ ആറാറു അദ്ധ്യായങ്ങഠം (ഷട്കാണ്ഡങ്ങഠം) കഴിയുമ്പോഠം ചേർത്ത സമാപന പദ്യങ്ങളിൽനിന്നു മുഴുത്ത രാമ ഭക്തനായ രങ്കയ്യ എന്നൊരാളുടെ നിർദ്ദേശപ്രകാരം കൈയെഴുത്തു പ്രതി തയ്യാറാക്കിയതു് കപ്പയ്യ മന്ത്രി (ഇദ്ദേഹം മറാഠാഭരണാ ധികാരിയായിരുന്ന ഷാജി (1684–1712)യുടെ ഗ്രന്ഥപ്പുരയിൽ പകർപ്പെഴുത്തുകാരനായി പ്രവർത്തിച്ച ആളാണു്). എന്ന ഒരു ബ്രാഹ്മണനാണെന്ന നിഗമനത്തിൽ രാമലിംഗറഡ്ഡി ചെന്നെ ത്തുന്നു. ഗ്രന്ഥകർത്താവു ഗൊണബുദ്ധറഡ്ഡിയാണെങ്കിലും 'രങ്ക നാഥരാമായണം' എന്ന പേരു അങ്ങനെയുണ്ടായതായിരിക്കാ മെന്നു രാമലിംഗറഡ്ഡി കരുതുന്നു. യഥാർത്ഥ ഗ്രന്ഥകർത്താ വിൻെറ കാര്യത്തിൽ റഡ്ഡിക്കു വലിയ സംശയമൊന്നുമില്ല.

ഗവേഷണ പണ്ഡിതന്മാരുടെ ഇടയിൽ ഈ സിദ്ധാന്ത ത്തിനു സാർവ്വത്രികമായ അംഗീകാരം ലഭിച്ചിട്ടില്ല. ഈ വി ഷയത്തിൽ അവസാന വാക്കു പറഞ്ഞു കഴിഞ്ഞുവെന്നു ഇപ്പോ ഴം ആരും കരുതുന്നില്ല. പക്ഷെ കൃതിയുടെ സൗകുമാര്യത്തിൻെറ യും ഗ്രന്ഥകർത്താവിൻെറ മൗലികതയുടെയും കാര്യത്തിൽ ഭി ന്നാഭിപ്രായങ്ങളില്ല. പി. ചെഞ്ചയ്യ (1928ൽ) രചിച്ച ''ഒ ഹിസ്റ്ററി ഓഫ് തെലുഗു ലിററേച്ചറി'' (തെലുഗുസാഹിത്യ ച രിത്രം)നു രാമലിംഗറഡ്ഡി എഴുതിയ ആമുഖത്തിൽ പ്രകടിപ്പി ച്ച അഭിപ്രായങ്ങളോടു വായനക്കാരധികവും യോജിക്കുകത ന്നെ ചെയ്യും.

''ആന്ധ്രയിൽ പല വാല്മീകിരാമായണങ്ങളുമുണ്ടു്; എന്നാൽ തെലുഗുരാമായണം ഒന്നേയുള്ളു; ഗൊണബുദ്ധറെഡ്ഡി യുടേതു്. അത്ഭുതകരമായ കലാപരതയോടെയും വൈഭവ ത്തോടെയും വാല്മീകിയുടെ പുരാണത്തിൽ അദ്ദേഹം എല്ലാ നാടോടിക്കഥകളും ഉഠംക്കൊള്ളിച്ചിരിക്കുന്നു. തൻെറ തെലുഗു പ്രതിഭകൊണ്ടു അദ്ദേഹം ആ കവിതയ്ക്കു രൂപഭേദം വരു ത്തിയിരിക്കുന്നു. തെലുഗുഭാഷയിൽ അദ്ദേഹത്തിൻേറതിനേ ക്കാഠം കൂടുതൽ ജനപ്രിയമാർജ്ജിച്ചതും കൂടുതൽ കാവ്യാത്മക

വുമായ മറെറാരു പ്രകരണമില്ല. അതിൻെറ വികാരപര മായ ചോദന ആഴത്തിൽ ചെല്ലുന്നതും തട്ടുത്തുനിത്താനാവാ ത്തതുമാണ്.

അദ്ദേഹം അതു ഒരു പരിഭാഷയെന്നതിനേക്കാൾ കൂടുത ലായിട്ടാണ് കാണുന്നതു്. പല ഭാഗങ്ങളിലും അതു പരിഭാ ഷതന്നെയായിരിക്കാം. ഈ രാമായണത്തിലെ മൗലികത പ്ര കടിപ്പിക്കുന്ന വശങ്ങളെ റസ്കി ഇങ്ങിനെ എണ്ണിപ്പറയുന്നു:

1. അരണ്യകാണ്ഡത്തിൽ ലക്ഷ്മണൻ മുളങ്കാട്ടിലെ രാക്ഷ സനെ കൊല്ലുന്നതു്;
2. രാവണൻെറ മാതാവിനെയും അവരുടെ ഋഷികളായ ഉപ ദേഷ്ടാക്കളേയും അവതരിപ്പിച്ചു, അവരെക്കൊണ്ടു രാവ ണനു് ബുദ്ധ്യുപദേശം നൽകുന്നതു്;
3. സുലോചനയുടെ ജീവിതത്തിലെ അങ്ങേയററം ദയനീ യമായ സംഭവം;
4. ഹനുമാൻെറ സഞ്ജീവിനി അന്വേഷണവുമായി ബന്ധ പ്പെട്ട സംഭവം;
5. രാവണൻെറ പാതാളഹോമം;
6. രാമേശ്വരത്തെ സംബന്ധിച്ച ഐതിഹ്യം.

കഥാപാത്രങ്ങളെ പുതിയ പ്രകാശത്തിൽ മിന്നിത്തിള ങ്ങുംവിധം പുനരവതരിപ്പിച്ച ഗ്രന്ഥകർത്താവിൻെറ പ്രതിഭയെ പ്രശംസിക്കുന്ന റസ്കി രാവണൻെറ ശ്രദ്ധ പിടിച്ചെടുക്കുന്ന രൂപ ത്തിൻെറ മുമ്പാകെ അല്പനേരം നിന്നുപോകുന്നു.

> രാവണൻ കേവലനായ ഒരു രാക്ഷസൻ അല്ലാതാവുക യും ധർമ്മത്തെ സംബന്ധിച്ച ഒരു പ്രശ്നമായിത്തീരുകയും ചെയ്യുന്നു. സീതയെ അപഹരിച്ചതിൻെറ ഉദ്ദേശമെന്താ ണ്? പ്രതികാരവാഞ്ഛയുടെ പൂർത്തീകരണത്താൽ മാററു കൂട്ടിയ കാമാസക്തിയാണെന്നാണ് സാധാരണയായി പറയുക. എന്നാൽ വികാരത്തിൻെറ ഇരുണ്ട മേഖല യിൽ ആത്മീയമായ ഒരു ഉദ്ദേശം ഒളിഞ്ഞു പ്രകാശിച്ചു കൊണ്ടിരിക്കുന്നതായി ഗൊണബുദ്ധ വെളിപ്പെടുത്തുന്നു. തൻെറ മരണവും മോക്ഷവും ദൈവത്തിൻെറ കൈകളി ലൂടെ കൈവരുത്തി, തൻെറ ഭൗതിക ജീവിതം അവസാ നിപ്പിച്ചു ദൈവികസാന്നിദ്ധ്യത്തിലെത്തുവാൻ വേണ്ടി രാമനുമായി യുദ്ധത്തിലേർപ്പെടുവാനുള്ള പ്രകോപനം രാ വണൻ കരുതിക്കൂട്ടിയുണ്ടാക്കുകയാണ് ചെയ്യുന്നതു്......

വിഭീഷണനും കുംഭകർണ്ണൻ നൽകുന്ന അവസാനത്തെ ഉപ ദേശത്തെ ''അങ്ങേയററം സുന്ദരവും കരുണാപരവുമായ'' ഒരു ഖണ്ഡമാണെന്നു വിശേഷിപ്പിച്ച ശേഷം ഉപസംഹാരമായി റസ്കി പറയുകയാണു്:

ആകെക്കൂടി പറഞ്ഞാൽ ഗോണബുദ്ധ വാല്മീകിയുടെ ഒരു പരിഭാഷകനെന്നതിനെക്കാളേറെ ആന്ധ്രയിലെ ഉംനാടൻ ജനതയുടെ ഒരു പ്രക്ഷേപകനാണു്.

രങ്കനാഥ രാമായണം പടിഞ്ഞാറൻ ആന്ധ്രയുടെ അനർഘ സാഹിത്യസൃഷ്ടികളിലൊന്നായിട്ടാണു് റഡ്ഡി അവകാശപ്പെടുന്നതു്. ഇക്കൂട്ടത്തിൽപെട്ട മററു കൃതികളിൽ 'പലന്തിവീരചരിത' 'കടമരാജുകഥ' തുടങ്ങിയ വീരഗാനങ്ങളും മററനേകം 'യക്ഷഗാന'ങ്ങളും 'ദ്വിപദ'ങ്ങളും വീരശൈവ സാഹിത്യത്തിൻെറ അധികഭാഗങ്ങളും അദ്ദേഹം ഉംപ്പെടുത്തുന്നു. പ്രവാചകസദൃശമായ ഉംക്കാഴ്ചയും സാമൂഹ്യ പരിഷ്ക്കരണത്തിനുള്ള ആവേശവും ഉണ്ടായിരുന്ന രണ്ടു മഹാവിശുദ്ധ കവികളായ വെമനയും പൊത്തുലൂരി വീരബ്രഹ്മവും ഈ മേഖലയിൽനിന്നുതന്നെ വരുന്നവരാണു്. ദത്ത് ജില്ലകളും (റായലസീമ) തെലിങ്കാനയും ഉംക്കൊള്ളുന്ന പശ്ചിമ ആന്ധ്രയിലാണു് ജനപ്രിയമാർജ്ജിച്ച (ദേശി) തെലുഗുസാഹിത്യം വളൎന്നുവന്നതെന്നും വിദ്യാസമ്പന്നരായ വരേണ്യവിഭാഗത്തെ ആകർഷിച്ച പണ്ഡിതോചിതമായ (മാർഗ്ഗ) സാഹിത്യം അധികവും കിഴക്കൻ ആന്ധ്രയിലാണു് (സക്കാർ ജില്ലകഠം എന്നും പറയാം) ഉണ്ടായതെന്നും റഡ്ഡി സിദ്ധാന്തിക്കുന്നു. വികാസത്തിലുണ്ടായ ഈ വ്യത്യാസത്തിൻെറ കാരണങ്ങളെപ്പററി അന്വേഷിച്ചുകൊണ്ടു ഈ രണ്ടു മേഖലകളുടെയും സാമൂഹ്യ–സാംസ്ക്കാരിക പശ്ചാത്തലത്തിൽ അദ്ദേഹം എത്തിച്ചേരുന്നു:

> വ്യത്യാസമുണ്ടെങ്കിൽ അതിനു കാരണം തീരദേശ ജില്ലകഠം സ്വാഭാവികമായും കൂടുതൽ ശക്തമായി ആര്യവല്ക്കരണത്തിന്ന വിധേയമായപ്പോഠം ദുർഗ്ഗമങ്ങളായ പടിഞ്ഞാറൻ ഭാഗങ്ങഠം അവയുടെ ദ്രാവിഡസ്വഭാവവും വ്യക്തിത്വവും നിലനിർത്തിയതായിരിക്കണമെന്നു ഞാൻ കരുതുന്നു. ഈ വ്യത്യാസം ഈ രണ്ടു ഭാഗങ്ങളിലേയും സാഹിത്യത്തിൽ പ്രതിഫലിച്ചിട്ടുണ്ടെന്നാണു് എനിക്കു തോന്നുന്നതു്. പൊതുവെ പറഞ്ഞാൽ, ആധുനിക നാഗരികത അതിനേർറതായ സ്വാധീനം ജനങ്ങളുടെ മനസ്സിലും വീക്ഷണത്തിലും ചെലുത്തിത്തുടങ്ങിയ സമീപകാലംവരെയും സക്കാർ ജില്ലകളിലെ സാഹിത്യം പ്രധാനമായും സംസ്കൃതത്തിൽനിന്നുള്ള വിവർത്തനവും മററു അനുകരണവും നിറഞ്ഞതായിരുന്നപ്പോഠം, പടിഞ്ഞാറൻ ആന്ധ്രയിലെ സാഹിത്യം കുറേക്കൂടി തദ്ദേശീയവും ആരോഗ്യകരമായ വ്യക്തിത്വം ഉംക്കൊള്ളുന്നതും ആയിരുന്നു.

പഴയകാലത്ത സാഹിത്യ പാരമ്പര്യത്തെപ്പററിയുള്ള റഡ്ഡിയുടെ വിശകലനത്തിൽ ബോധപൂർവ്വകമായൊ, അബോ

ധപൂർവ്വകമായൊ, പ്രാദേശികാഭിമാനം കടന്നുകൂടിയിട്ടുണ്ടെ ങ്കിൽ അതു തികച്ചും മനസ്സിലാക്കാവുന്നതേയുള്ളു. ഇത്തരം പ്രാദേശികാഭിമാനം ഇംഗ്ലണ്ടിൽ സാധാരണമാണെന്നു അദ്ദേ ഹം മറെറാരിടത്തു പറഞ്ഞിട്ടുണ്ട്. ആ രാജ്യത്തെ വായന ക്കാക്കിടയിൽ എസക്സിനോടോ, സസക്സിനോടൊ, മി ഡിൽ സെക്സിനോടൊ, വാർവിക് ഷെയറോടെ, ഗ്ലോസ സ്റ്റർഷയറിനോടൊ ഒക്കെ പ്രത്യേകമായ വികാരമുള്ളവരുണ്ടാ കാറുണ്ട്. ദേശീയാടിസ്ഥാനത്തിൽ ആളുകളെയും കാര്യങ്ങ ളേയും കാണുന്നതിനെ തടയാത്തേടത്തോളം അത്തരം വികാ രങ്ങൾ നിരുപദ്രവങ്ങളാണു്. സാഹിത്യപരവും ചരിത്രപര വുമായ കാര്യങ്ങളെക്കുറിച്ച് തീരുമാനമെടുക്കുന്നതിൽ റഡ്ഡിയെ പ്രാദേശികാഭിമാനം തടസ്സപ്പെടുത്തിയിട്ടില്ലെന്നതിന്നു് ആന്ധ്ര യിലെ സമകാല സ്ഥിതിയെക്കുറിച്ചുള്ള അദ്ദേഹത്തിൻെറ താഴെക്കൊടുത്ത അഭിപ്രായം തെളിവു നൽകുന്നു:

> ഇന്നു് സ്ഥിതി വ്യത്യസ്തമാണു്. സാംസ്ക്കാരി കമായിപ്പറഞ്ഞാൽ, സ്വാധീനങ്ങൾക്ക എളുപ്പം വിധേ യമാകുന്ന തീരദേശ ജില്ലകൾ ഇപ്പോൾ ഉയൻ വരിക യാണു്. സാമൂഹ്യപരിഷ്ക്കരണത്തിൻെറയും മററു ദേശീ യപ്രസ്ഥാനങ്ങളുടെയും ജന്മഗേഹമാണു് അവ. സാഹി ത്യരംഗത്താകട്ടെ, അവ വൈചിത്ര്യത്തിൻേറയും ഭംഗി യുടെതുമായ പുതിയ മാർഗ്ഗങ്ങളും അസാധാരണങ്ങളായ കലാമാതൃകകളും സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു. ഒരു വശ ത്തു യൂറോപ്യൻ നാഗരികതയുടെയും മറുവശത്തു ബങ്കാളി യും മററുമായ നവോത്ഥാനത്തിൻെറയും പ്രസ്ഥാനങ്ങൾ അവയെ കൂടുതൽ ശക്തമായി സ്വാധീനിച്ചിരിക്കുന്നു. തൽഫലമായി ഭൗതികമൊ, ധാമ്മികമൊ ആയ സജീവ താല്പര്യങ്ങൾ വെച്ചുകൊണ്ടു പറഞ്ഞാലും പൊതുവായ സാംസ്ക്കാരിക പുരോഗതിയുടെ അടിസ്ഥാനത്തിലാ യാലും അവ വളരെ ഉയൻ, ആദരണീയമായ, സ്ഥാനമാ ണു് അലങ്കരിക്കുന്നതു്.

വിഭാഗീയ പരിഗണനകൾ കൂടാതെ ആധുനിക തെലുഗു സാഹിത്യത്തെപ്പററി പൊതുവെപറഞ്ഞാൽ അതു പ്രബന്ധ ങ്ങളുടെതായ മദ്ധ്യകാലഘട്ടത്തിലെ യാന്ത്രികതയുടേയും അ ധഃപതനത്തിൻെറയുമായ നിസ്സാരങ്ങളായ തോപ്പുകൾ വിട്ടു വ ളർച്ചയുടെ പാതയിലേക്കു കടന്നുവന്നതിൽ റഡ്ഡി സന്തുഷ്ട നാണു്. രൂപത്തിൻെറയും ഭാഷയുടെയും കാര്യത്തിൽ സ്വയം ഒരു ഉറച്ച ക്ലാസിസിസ്റ്റ് ആയിരുന്ന റഡ്ഡിയെങ്കിലും അമ്പരി പ്പിക്കുന്ന തരത്തിലുള്ള പുതിയ രൂപങ്ങളുടെ ഉത്ഭവ വികാസ ങ്ങൾ അദ്ദേഹത്തെ ആനന്ദിപ്പിച്ചു.

എന്റെ ഒരു നിരീക്ഷണം ഇവിടെ അവതരിപ്പിക്കുകയാണെങ്കിൽ ശക്തമായ ദേശീയബോധത്തിന്റെയും ബങ്കാളിസാഹിത്യത്തിന്റെയും സ്വാധീനത്തിൽപെട്ട തെലുഗിന്റെ ആത്മാവ് പല പ്രകാരേണയും പല സ്വരങ്ങളിലൂടെയും സ്വന്തം സാഹിത്യത്തിൽ സ്വയം കണ്ടെത്തുകയാണെന്നു പറയേണ്ടിയിരിക്കുന്നു. സമകാലികരായ പ്രതിഭാശാലികളുടെ എണ്ണം വളരെ കൂടുതലാണ്; സാഹിത്യനിർമ്മിതികളുടെ വൈവിദ്ധ്യവും വളരെ കൂടുതൽ ആയിരിക്കുന്നു. ആവിഷ്ക്കാരത്തിന്റെ ലാളിത്യം, വൈകാരികമായ ആത്മാർത്ഥത, അലങ്കാരങ്ങളുടെ സ്വാഭാവികത എന്നിവയെല്ലാം സാഹിത്യത്തിന്റെ ഇന്നത്തെ പൊതുഭാവങ്ങളായിക്കഴിഞ്ഞിരിക്കുകയാണ്; നമ്മുടെ സാഹിത്യം നമ്മുടെ അധ:പതനത്തിന്റെ കാലമായിരുന്ന പ്രബന്ധകാലഘട്ടത്തിന്റെ അസ്വാഭാവികതയെയും അസംബന്ധപ്രലപനങ്ങളേയും ഉപേക്ഷിച്ചു, ഉയർന്നുവന്നിരിക്കുന്നു.

ശുഭാപ്തി വിശ്വാസത്തിന്റേതായ ഈ വിചാരഗതി തുടർന്നുകൊണ്ടു അദ്ദേഹം ഒരു പ്രായോഗികനിർദ്ദേശം ഉന്നയിക്കുന്നു:

> സമകാലിക സാഹിത്യത്തിന്റെ, സാമൂഹ്യനാടകങ്ങളുടെ, കഴിഞ്ഞ ഇരുപത്തിയഞ്ചു കൊല്ലങ്ങൾക്കിടയിൽ രചിക്കപ്പെട്ട ഭാവഗാനങ്ങളുടെ, ആഖ്യാനകവിതകളുടെ, ആക്ഷേപഹാസ്യങ്ങളുടെ, സാമൂഹ്യ-മനശ്ശാസ്ത്രനോവലുകളുടെ, സരസകഥകളുടെ, ചരിത്രങ്ങളുടെ പൂർണ്ണമായ ചരിത്രമെഴുതുവാൻ വേണ്ടത്ര അനുഭാവവും ഭാവനയുമുള്ള കഴിവുററ പണ്ഡിതൻ മുന്നോട്ടു വരുമെന്നു ഞാൻ അതിയായി ആഗ്രഹിക്കുന്നു!

അദ്ദേഹത്തിന്നു നിശ്ചയമായും അനുഭാവവും ഭാവനയും ഉണ്ടായിരുന്നു. പക്ഷെ, നമ്മുടെ നിർഭാഗ്യമെന്നു പറയട്ടെ സമയവും പ്രവർത്തനശേഷിയുമുണ്ടായിരുന്നില്ല. ഒരു വിമർശകനെന്ന നിലയിൽ പരമ്പരാഗതമായ പാണ്ഡിത്യത്തിന്റെ ചളിക്കുണ്ടിൽനിന്നു് സാഹിത്യവിമർശനത്തെ അദ്ദേഹം വീണ്ടെടുത്തു. സാഹിത്യവിമർശനത്തെ ഗൗരവമായെടുത്തവർക്കു അദ്ദേഹം ഒരു പുതിയ കാഴ്ചപ്പാടുണ്ടാക്കി; ബോധപൂർവ്വം വിമർശനരംഗത്തു് പ്രവർത്തിക്കുന്നവർക്കു അദ്ദേഹം പുതിയ മാനദണ്ഡങ്ങൾ നൽകി. പുതിയ വിമർശകരിൽ ആദ്യത്തെ ആൾ അദ്ദേഹമായിരുന്നു.

അദ്ധ്യായം ഒമ്പതു്

## പ്രബന്ധകാരൻ

കവിയുടെ സംവേദനീയതയും വിമർശകന്റെ ബുദ്ധികൂർമ്മയും ഉണ്ടായിരുന്ന റഡ്ഡിക്കു് പ്രബന്ധകാരന്റെ വാസനാവൈഭവംകൂടി സ്വായത്തമായിരുന്നു. അദ്ദേഹം എത്രകണ്ടു ഒരു ജീവിതവിമർശകനായിരുന്നുവൊ, അത്രതന്നെ ഒരു സാഹിത്യവിമർശകനും കൂടിയായിരുന്നു. റഡ്ഡിയുടെ നിർമ്മിതികാം കുറവായിരുന്നുവെങ്കിലും വിഷയവൈപുല്യം കുറവായിരുന്നില്ല. ഒരു പ്രബന്ധകാരൻ എന്ന നിലയിൽ ബേക്കന്റെ സംക്ഷിപ്തതയും മനസ്സിൽ പതിഞ്ഞു കിടക്കുന്ന സാരവാക്യരചനാപരതയുമെന്നപോലെ, അദ്ദേഹത്തിന്റെ താത്വിക ഗുണാത്മകതയും റഡ്ഡിക്കുണ്ടായിരുന്നു. ലാമ്പ്, ഹാസ്ലിററ്, ലൂക്കാസ്, ഗാർഡിനർ എന്നിവരെപ്പോലെ ലഘുരീതിയിലുള്ള വ്യക്തിപരമായ പ്രബന്ധങ്ങാം എഴുതുവാൻ അദ്ദേഹം മുതിന്നില്ല. മൊണ്ടേയിനിനെ അനുസ്മരിപ്പിക്കുന്ന അനൗപചാരികതകൊണ്ടു ചർച്ച ചെയ്യുന്ന വിഷയത്തിലന്തർഭവിച്ച ഭാരം കുറക്കുവാൻ അദ്ദേഹം പലപ്പോഴും സഹായിച്ചു.

റഡ്ഡിയുടെ പ്രബന്ധങ്ങളിൽ അച്ചടിക്കപ്പെട്ടവയിലധികവും 200ലധികം പേജുവരുന്ന ''വ്യാസമഞ്ജരി'' എന്ന പുസ്തകത്തിൽ കാണാം. അവയിൽ മിക്കവാറും എല്ലാംതന്നെ അദ്ദേഹം മററുള്ളവരുടെ ആവശ്യാത്ഥം അവരുടെ പുസ്തകങ്ങാംക്കു് എഴുതിയ ആമുഖങ്ങളൊ, അവതാരികകളൊ, ഏതെങ്കിലും കവിയുടെയൊ രക്ഷാപുരുഷരായ രാജാക്കന്മാരുടെയൊ, സ്മരണയുമായി ബന്ധപ്പെട്ട പ്രധാന സന്ദർഭങ്ങളിൽ ചെയ്ത പ്രസംഗങ്ങളൊ ആണു്. അദ്ദേഹത്തിന്റെ പ്രസംഗങ്ങാം എഴുതിവായിച്ച പ്രബന്ധങ്ങളെപ്പോലെതന്നെയായിരുന്നു. മെക്കാളെയെപ്പോലെ പുസ്തകവായനയുടെ രൂപത്തിലുള്ള പ്രസംഗങ്ങാം അദ്ദേഹം ചെയ്തിരുന്നില്ലെങ്കിലും രൂപത്തെ സംബന്ധിച്ച ഒരു ക്ലാസിക്കൽ ബോധം അദ്ദേഹത്തിനു എപ്പോഴുമുണ്ടായിരുന്നു. അദ്ദേഹം എപ്പോഴും കെട്ടഴിഞ്ഞ ചിന്തയും ഒഴുക്കൻ മട്ടിലുള്ള എഴുത്തും ഒരേമട്ടിൽ ഒഴിവാക്കി. എഴുത്തു തെലുഗിലായാലും ഇംഗ്ലീഷിലായാലും ഇക്കാര്യത്തിൽ വ്യത്യാസമൊന്നും അദ്ദേഹത്തിനുണ്ടായിരുന്നില്ല.

പ്രബന്ധങ്ങാം എണ്ണത്തിൽ ഇരുപതിൽ കുറവായിരുന്നു. അവ ക്ലാസിക്കൽ സാഹിത്യം മുതൽ സമകാലിക കവിതവരെയും ചരിത്രം, മതം മുതൽ വിദ്യാഭ്യാസം, സാമൂഹ്യശാസ്ത്രംവരെ

യും വിവിധ വിഷയങ്ങളെ സ്പർശിക്കുന്നവയാണ്. ഉള്ളടക്കത്തിൻെറയും സന്ദർഭത്തിൻെറയും പ്രത്യേകതയനുസരിച്ചു, താർക്കികമൊ, ഉപാഖ്യാനപരമൊ, ഭാവാത്മകമൊ, തത്വചിന്താപരമൊ ആയി അദ്ദേഹത്തിന്നു എഴുതാൻ കഴിഞ്ഞിരുന്നു. പക്ഷെ, അദ്ദേഹത്തിൻെറ അവതരണരീതി നിർവ്വചനങ്ങളെ അടിസ്ഥാനമാക്കിയുള്ളതും സമകാലിക പ്രശ്നങ്ങളെപ്പററിയുള്ള അവബോധം പ്രകടിപ്പിക്കുന്നതുമായിരുന്നു.

രാജരാജനരേന്ദ്ര (പ്രഥമ തെലുഗു കവിയായ നന്നയ്യഭട്ടയുടെ രക്ഷാകർത്താവായിരുന്ന ചാലൂക്യ രാജാവ്)നെക്കുറിച്ചുള്ള പ്രബന്ധം രാജമന്ത്രിയിൽ അദ്ദേഹത്തിൻെറ ജന്മദിനാഘോഷവേളാടനുബന്ധിച്ച നടത്തിയ പ്രസംഗത്തിൻെറ രേഖ അച്ചടിച്ചതായിരുന്നു. അതിൻെറ ഏററവും നല്ല ഭാഗം മഹാഭാരതത്തിൻെറ തെലുഗുപരിഭാഷ എഴുതിയ സാഹചര്യത്തെക്കുറിച്ചും നന്നയ്യ എന്ന മുൻഗാമി അതെങ്ങിനെ എഴുതി എന്നതിനെക്കുറിച്ചുമുള്ള വിവരണമാണ്. പക്ഷെ, അദ്ദേഹത്തിൻെറ പ്രധാന നിരീക്ഷണത്തിന്നു നമ്മുടെ ചരിത്രബോധത്തെക്കുറിച്ചു, അഥവാ അതിൻെറ അഭാവത്തെക്കുറിച്ചു, ഒരു ആമുഖക്കുറിപ്പെഴുതാതിരിക്കുവാൻ കഴിയുമായിരുന്നില്ല. അദ്ദേഹം പറഞ്ഞു:

> ''...മതകഥകളിലെ നായകന്മാരെ ആരാധിക്കുക എന്നതു നമ്മുടെ പാരമ്പര്യത്തിൻെറ ഭാഗമാണ്. എന്നാൽ നാം ചരിത്രകഥാപാത്രങ്ങളെ ഓക്കാറില്ല. ചരിത്രവസ്തുതകളെ അനുസ്മരിപ്പിക്കുവാനും പ്രചരിപ്പിക്കുവാനും സഹായിക്കുന്ന ഒരു ഉത്സവം ആദ്യമായി ആഘോഷിക്കുന്നതു നിങ്ങളാണ്. നിങ്ങളുടെ ഈ മാതൃക മറെറല്ലാവരും അനുകരിക്കുമാറാകട്ടെ. പരലോകത്തിൽ നന്മയുണ്ടാകട്ടെ എന്നു ഉദ്ദേശിച്ചുകൊണ്ടു ചെയ്യുന്നതുപോലെ, ഈ ലോകത്തിൻെറ ക്ഷേമവുമായി ബന്ധപ്പെട്ട ഉത്സവങ്ങൾ നാം എന്തുകൊണ്ടാഘോഷിക്കുന്നില്ല എന്നു ഞാൻ അത്ഭുതപ്പെടുകയാണ്. നമ്മുടെ ചരിത്രബോധത്തിൻെറ അഭാവത്തെയല്ലെ അതു കുറിക്കുന്നത്? ഇനിയെങ്കിലും നമുക്കു ഈ കുറവു നികത്താം!''

നന്നയ്യയുടെ കലയെപ്പററി അദ്ദേഹം ഇങ്ങനെ പറയുന്നു:

> നന്നയ്യ ക്ലാസിക്കൽ തെലുഗു കവിതയുടെ മാത്രമല്ല, തെലുഗുഗദ്യത്തിൻെറക്കൂടി പിതാവായിരുന്നു. അദ്ദേഹത്തെപ്പോലെ അത്രയും നല്ല തെലുഗ് ഗദ്യം മററാരും എഴുതിയിട്ടില്ല. ചിന്നയ്യസൂരി അദ്ദേഹത്തിൻെറ സുന്ദരകൃതിയായ ''മിത്രലാഭമു'' ഈ മാതൃകയിലാണ് രചിച്ചതെന്നു തോന്നുന്നു.

''അപൂർവ്വ സംഘസംസാകരണ'' (ഒരു മി: ഗോപാലറാവു എഴുതിയതു്) എന്ന കവിതാ പുസ്തകത്തിൻെറ ആമുഖത്തെ

ഹാസ്യത്തെപ്പററിയുള്ള തൻെറ അഭിപ്രായങ്ങളെ വായനക്കാരുമായി പങ്കിടാനുള്ള അവസരമായി അദ്ദേഹം പ്രയോജനപ്പെടുത്തിയിരിക്കുന്നു'' അദ്ദേഹം കുറിച്ചിടുന്നു:

> ഹാസ്യകൃതികൾ ഇന്ത്യയിൽ സാധാരണയായി അത്രയധികമൊന്നുമുണ്ടാകുന്നില്ല. ആഹ്ളാദകരമായ നർമ്മം നമുക്ക സ്വാഭാവികമായി, ഒരു പക്ഷെ ഇല്ലെന്നു വരുമൊ? വിശാലമായ ഹാസ്യം നമുക്കുണ്ട്; പക്ഷെ അതു ശകാരത്തിൽനിന്നു അധികമൊന്നും വ്യത്യസ്തമല്ല. ഹാസ്യത്തിൻെറ ലക്ഷ്യം മതമൊ, സമുദായമൊ, പലക്കം പൊതുവെയുള്ള ആശയങ്ങളൊ, വ്യക്തികളെന്ന നിലയിൽ സ്ത്രീ-പുരുഷന്മാർ തന്നെയൊ ആവാം......ഇംഗ്ലീഷ് എഴുത്തുകാരനായ സ്വിഫ്ററ് അദ്ദേഹത്തിൻെറ ശക്തമായ കൃതികളിൽ മനുഷ്യസ്വഭാവത്തിൻെറ നേരെ ഒരു തകപ്പൻ ആക്രമണം നടത്തുകയുണ്ടായി......മി: വീരേശലിംഗം തൻെറ ''സത്യരാജപൂർവ്വദേശയാത്രല്യ'' ഈ മാതൃകയിലാണ് എഴുതിയതു്; പക്ഷെ നമ്മുടെ ഭാഗ്യത്തിന്നു് അതു അത്ര തന്നെ ഹിംസാപരമല്ല. (കൂടുതൽ വിശദവിവരങ്ങൾക്ക അനുബന്ധം നോക്കുക).

പ്രശസ്ത ചരിത്രകാരനും ശിലാലിഖിതപഠിതാവുമായ എം. സോമശേഖരവർമ്മ എഴുതിയ ''ആന്ധ്രവീരുല്യ'' എന്ന പുസ്തകത്തിന്നു ആമുഖമായെഴുതിയ പ്രബന്ധത്തിൽ രാജസ്നേഹവും ചരിത്ര വിജ്ഞാനവും തമ്മിലുള്ള ബന്ധത്തെപ്പററി ചർച്ച ചെയ്തിരിക്കുന്നു. അദ്ദേഹം ഈ വാദമുഖത്തെപ്പററി ഉറക്കെ ചിന്തിക്കുകയാണ്:

> രാജ്യസ്നേഹവും ചരിത്രജ്ഞാനവും തമ്മിൽ അടുത്തതും അവിഭാജ്യവുമായ ബന്ധമുണ്ടെന്നു ചിലർ അവകാശപ്പെടുന്നു. പക്ഷെ എനിക്ക അതിൽ സംശയമുണ്ട്. ഭക്തിയും ജ്ഞാനവും പരസ്പരാശ്രയമുള്ളവയാണൊ? വിശ്വാസം അല്ലെങ്കിൽ ഭക്തി, ജ്ഞാനത്തോടൊപ്പിച്ചു വളരുന്നുണ്ടോ? അതിവിശ്വാസവും അന്ധവിശ്വാസവും തമ്മിൽ ബന്ധമില്ലെ? ഇക്കാര്യത്തെക്കുറിച്ചു ഏകകണ്ഠമായ ചിന്താഗതിയില്ല. അങ്ങിനെയൊന്നുണ്ടാകുമൊ എന്ന കാര്യത്തിൽ എനിക്ക സംശയവുമുണ്ട്......

വിദ്യാഭ്യാസത്തിൻെറ പങ്കിനെക്കുറിച്ചുള്ള ഒരു പ്രബന്ധത്തിൽ ജ്ഞാനവും കർമ്മവും തമ്മിലുള്ള ബന്ധത്തെപ്പററി ഇതേ തരത്തിലുള്ള ഒരു ചർച്ച അദ്ദേഹം അവതരിപ്പിക്കുന്നുണ്ട്. അടിസ്ഥാനപരമായ ചോദ്യാവലികൊണ്ടാണ് ചർച്ചയാരംഭിക്കുന്നതുതന്നെ:

''ഏതാണ് ഏറെ പ്രധാനപ്പെട്ടതു? – ജ്ഞാനമൊ, കർമ്മമൊ? പര്യായപദങ്ങളിലൂടെയുള്ള വിശദീകരണം പ്രശ്നത്തിന്ന സ്ഫുടതയുണ്ടാക്കാൻ കുറച്ചൊക്കെ സഹായിച്ചേക്കം. ജീവിതത്തിൽ ആദ്യമുണ്ടാകുന്നതു് എന്താണ്?– വിവരമൊ പെരുമാററസമ്പ്രദായമൊ; ചിന്തയൊ സ്വഭാവമൊ; വാക്കുകളൊ പ്രവൎത്തനമൊ?

തുടൎന്ന അദ്ദേഹം പറയുന്നു:

......ജീവിതത്തിൻെറ സഫലീകരണത്തിന്ന ജ്ഞാനം മാത്രം മതിയാകുന്നതല്ല. പ്രകൃതി നിയമമനുസരിച്ച്, ജീവിതസാഫല്യം നേടുന്നതിനുള്ള വഴികളിലൊന്ന മാത്രമാണ് ജ്ഞാനം......

ജ്ഞാനവും ബുദ്ധിയും നേടുന്നതിന്ന ചിന്തിക്കാനുള്ള കഴിവുണ്ടായാൽ പോരുമെന്നാണ് അദ്ദേഹത്തിൻെറ അഭിപ്രായം. എന്നാൽ ജീവിതമെന്ന കലക്കു മററു പലതിൻെറയും കൂട്ടത്തിൽ താഴെ പറയുന്ന കാൎയ്യങ്ങൾ കൂടി ആവശ്യമുണ്ടു.

1. പ്രകൃതി നിയമങ്ങളെക്കുറിച്ചുള്ള അറിവ്; 2. അവയുടെ പ്രയോഗത്തെ സംബന്ധിച്ച അറിവു്; 3. വിവേചനാബോധം; 4 നീതിബോധം; 5. കായികാദ്ധ്വാനം. കാര്യങ്ങളെ ഈ പശ്ചാത്തലത്തിൽ വെച്ചു നോക്കുമ്പോൾ, പാശ്ചാത്യ സർവ്വകലാശാലകളിൽനിന്ന ഭിന്നമായി, ഇന്ത്യൻ സർവ്വകലാശാലകൾ ഭൂതകാലത്തു ജീവിക്കുകയും, മററു മൂല്യങ്ങളെ മാററിനിൎത്തിക്കൊണ്ടു് വിജ്ഞാനത്തിൻെറ പ്രാധാന്യത്തെപ്പററി ഊന്നിപ്പറയുകയും തലകീഴായി നിൽക്കുകയും ചെയ്യുന്നുവെന്ന അദ്ദേഹം കുററപ്പെടുത്തുന്നു. ഭൂതകാലം പ്രധാനപ്പെട്ടതുതന്നെയെങ്കിലും അതിൻെറ നേരെ കൃതജ്ഞതാപൂർവ്വം നോക്കിനിന്നതുകൊണ്ടുമാത്രം പുരോഗതിയുണ്ടാവുകയില്ല. വിദ്യാഭ്യാസത്തെപ്പററി തീവ്രവാദപരമായ ഒരു കുറിപ്പോടുകൂടിയാണ് അദ്ദേഹം ഇതവസാനിപ്പിക്കുന്നതു്:

......ഇന്നിൻെറ ചുമതല കഴിഞ്ഞ കാലത്തിൽ ജീവിക്കാതിരിക്കലാണ്; വൎത്തമാനകാലത്തേയും ഭൂതകാലത്തേയുംകാൾ പ്രകാശമാനമായ ഭാവിക്കുവേണ്ടി കഠിനാദ്ധ്വാനംചെയ്യുകയാണ്...അതിനാൽ നന്ദികേട് എന്ന ആരോപണത്തെ ഭയപ്പെടാതെതന്നെ സർവ്വകലാശാലാ വിദ്യാഭ്യാസത്തിൽ പരിഷ്ക്കരണം വരുത്തുന്നതിലേക്കു നാം മുമ്പോട്ടു പോവുകതന്നെ വേണം.

അവിവാഹിതനായിരുന്നുവെങ്കിലും വിവാഹമെന്ന സ്ഥാപനത്തിൽ റഡ്ഡിക്കു സജീവതാല്പര്യമുണ്ടായിരുന്നു. ക്ലാസിക്കുകളുടെ ഒരു പഠിതാവു് എന്ന നിലയിൽ പുരാതന ഹൈന്ദവ വിവാഹസമ്പ്രദായങ്ങളുടെ നാനാരൂപമായ പാരമ്പ

യ്യുത്തെപ്പററി അദ്ദേഹം വിചിന്തനം ചെയ്യു. ഈ വിഷയത്തെ ക്കുറിച്ചുള്ള അദ്ദേഹത്തിൻെറ പ്രബന്ധങ്ങളിലൊന്നിൽ 'സ്വയം വരം' രാക്ഷസവിവാഹസമ്പ്രദായമാണൊ എന്ന ചോദ്യം അദ്ദേഹം ഉന്നയിച്ചു; ആണെന്നു മറുപടിയും പറഞ്ഞു. അദ്ദേ ഹത്തിൻെറ വ്യാഖ്യാനം മൗലികതയുള്ളതും ചിന്തിക്കാൻ പ്രേ രിപ്പിക്കുന്നതുമാണു്.

> ഈ വിവാഹത്തിൻെറ സാഹചര്യങ്ങൾ കൊണ്ടുതന്നെ അതു സ്വേഛയാ നടത്തുന്ന ഒന്നല്ലെന്നു തെളിയിക്കാവുന്ന താണു്. ആഘോഷത്തിൻെറ അറിയിപ്പു പുറത്തിറക്കുന്ന തിനു മുമ്പുതന്നെ തിയ്യതിയും ലഗ്നവും നിശ്ചയിക്കുന്നു. വിവാഹപ്രാത്ഥനയുമായി വന്നുചേരുന്നവരുടെ കൂട്ടത്തിൽ വധുവിന്നിഷ്ടപ്പെട്ട ആരു ഉണ്ടാകുമെന്നതിനു എന്താണുറ പ്പു്? തൻെറ പ്രതീക്ഷയ്ക്കനുസരിച്ചു ആരെയും കാണുന്നി ല്ലെങ്കിൽ വന്നവരെയൊക്കെ നിരാകരിക്കാനുള്ള സ്വാതന്ത്ര്യം അവൾക്കുണ്ടോ? എൻെറ അഭിപ്രായത്തിൽ വധു വിൻെറ ഇഷ്ടത്തെക്കാൾ ലഗ്നത്തിന്നാണു ഇവിടെ പ്രാ ധാന്യം. കാരണം അവൾ ഒരാളെയല്ലെങ്കിൽ മറെറാരാളെ വിവാഹം ചെയ്യാൻ നിർബ്ബന്ധിതയാണു്.........എങ്ങി നെയായാലും തെരഞ്ഞെടുക്കപ്പെട്ട ഒരാളൊഴിച്ചു മറെറല്ലാ കാമുകന്മാരും വധുവിൻെറ പിതാവിനെ ആക്രമിക്കു മെന്നു ഉറപ്പാണു്. അതുകൊണ്ടു സ്വയംവരം വധുവിൻെറ ഇഷ്ടമനുസരിച്ചു നടക്കുന്ന ഒരു വിവാഹമല്ലെന്നും രാക്ഷ സീയ വിവാഹസമ്പ്രദായത്തിൻെറ രൂപഭേദമാണെന്നും ഞാൻ സംശയിക്കുന്നു.

തൻെറ വാദഗതികൾക്കു ശക്തി കൂട്ടുവാൻ അദ്ദേഹം അനേകം ഉദാഹരണങ്ങൾ നിരത്തി വെക്കുന്നു. സഹോദരനായ വിചിത്രവീര്യനുവേണ്ടി ഭീഷ്മർ കാശിരാജാവിൻെറ മൂന്നു പുത്രി മാരെ പിടിച്ചു കൊണ്ടുവന്നതും സീതയുടെ (ശൈവചാപം മുറിച്ചുകൊണ്ടുള്ള) സ്വയംവരവും ദ്രൗപദിയുടെ (മത്സ്യയന്ത്രം അമ്പെയ്തു ഭേദിച്ചുകൊണ്ടുള്ള) സ്വയംവരവും മററും ഇക്കൂട്ട ത്തിൽപെടുന്നു. ദമയന്തിയുടെ സ്വയംവരക്കാര്യം അദ്ദേഹം വ്യത്യസ്തമായിക്കാണുന്നു. കാരണം അവൾക്കു നളനുമായി മുമ്പേതന്നെ സ്നേഹമാണെന്നറിയാമായിരുന്നു. അദ്ദേഹം ഇങ്ങിനെ കൂട്ടിച്ചേക്കുന്നു:

> സീതയും ദ്രൗപദിയും യഥാത്ഥത്തിൽ ചൂതുകളിയിലെ പണയപ്പണ്ടങ്ങൾ പോലെയായിരുന്നു. വിവാഹക്കാര്യ ത്തിൽ അവക്കു് തെരഞ്ഞെടുപ്പിന്നുള്ള സ്വാതന്ത്ര്യമുണ്ടായി രുന്നില്ല. രണ്ടുപേരുടെ കാര്യത്തിലും നിർണ്ണായകഘടകം ശക്തിപരീക്ഷയായിരുന്നതിനാൽ അവരെ രാക്ഷസീയ

മായ വിവാഹ സമ്പ്രദായത്തിന്റെ അടിസ്ഥാനത്തിൽ നൽകിയതായി കണക്കാക്കണം.

ഈ സമ്പ്രദായത്തിന്റെ അവശിഷ്ടങ്ങൾ വരൻ വാഴക്കുമ്പ് വെട്ടുന്നതിൽ ഇന്നും കാണാമെന്നു പറഞ്ഞുകൊണ്ടു റഡ്ഡി ഇങ്ങിനെ അവസാനിപ്പിക്കുന്നു:

> എന്നിരുന്നാലും എല്ലാ ഘട്ടങ്ങളിലും എല്ലാ സന്ദർഭങ്ങളിലും രാക്ഷസ സമ്പ്രദായം തെററാണെന്നു കരുതുന്നതു് ഒരു ഭീമാബദ്ധമായിരിക്കും; അതു് ഗുണമോ നന്മയോ തീരെ ഇല്ലാത്ത ഒന്നല്ല. അതുകൊണ്ടാണു പണ്ടത്തെ രാജാക്കന്മാർ അതു ഇഷ്ടപ്പെട്ടതു്. കാലക്രമത്തിൽ സ്വയംവരസമ്പ്രദായം ഉപയോഗശൂന്യമായി തരംതാണതു് (ബലമായി പിടിച്ചുകൊണ്ടു പോകുന്ന) രാക്ഷസ സമ്പ്രദായത്തിന്റെ കളങ്കം അതിൽ ചേർന്നു കൊണ്ടായിരിക്കാം.

ഗാന്ധർവ്വ സമ്പ്രദായത്തെപ്പററി അദ്ദേഹം ഇങ്ങിനെ നിരീക്ഷിക്കുന്നു:

> പുരുഷന്റെയും സ്ത്രീയുടെയും പ്രാഥമിക ജീവവാസനയുമായി ചേർന്നു പോകുന്നതാണു് ഗാന്ധർവ്വ വിവാഹം. നമ്മുടെ ജനങ്ങൾ അതു പാവനമായി കരുതുന്നില്ല. മനുഷ്യനുണ്ടായ കാലം മുതൽ പഴക്കമുള്ളതാണു് ഗാന്ധർവ്വ സമ്പ്രദായം—എല്ലാ മന്ത്രങ്ങളേക്കാളും വേദങ്ങളേക്കാളും അതിനു പഴക്കമുണ്ടു്. മനുഷ്യസ്നേഹത്തിന്റെ ഔന്നത്യത്തെ ഏററവും നന്നായി പ്രകടിപ്പിക്കുന്ന ശാശ്വത സ്വഭാവമുള്ള ഒരു ഉദാഹരണമാണതു്. സ്ത്രീയും പുരുഷനും ജീവിക്കുന്നേടത്തോളം കാലം അതു നിലനിൽക്കുക തന്നെ ചെയ്യും.

രാമലിംഗറഡ്ഡി മതപരമായ ചടങ്ങുകളിൽ താല്പര്യം പ്രകടിപ്പിച്ചിരുന്നില്ല. പാരമ്പര്യമനുസരിച്ചു് ജീവിച്ച ഹിന്ദുക്കളുടെ 'കർമ്മകാണ്ഡ'ത്തെ പ്രതിനിധാനം ചെയ്യുകൊണ്ടുള്ള വിസ്തരിച്ച ചടങ്ങുകൾ അദ്ദേഹത്തിനു സഹിക്കാൻ കഴിഞ്ഞിരുന്നില്ല എന്നതു ഒരു വസ്തുതയാണു്. വിശ്വാസിയായ ഹിന്ദുവിന്റെ ക്ഷേത്രാരാധനാസമ്പ്രദായത്തിൽ അദ്ദേഹത്തിനു ഔത്സുക്യം ഒട്ടുമുണ്ടായിരുന്നില്ല. ഇതിനെ "ക്ഷേത്രപുരോഹിതനെ ഇടത്തട്ടുകാരനായി നിർത്തിക്കൊണ്ടു മനുഷ്യൻ അവന്റെ സ്രഷ്ടാവുമായി നടത്തുന്ന വ്യക്തിപരമായ ഒരു വില പേശലായി" വിശേഷിപ്പിക്കുന്നേടത്തോളം അദ്ദേഹം പോയിരുന്നു.

ഹൈന്ദവമതത്തിന്റെ പരിണാമത്തിൽ ജനസംഘങ്ങളുടെ പങ്കിനെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ ഒരു പ്രബന്ധത്തിൽ

ഇതും ഇത്തരത്തിലുള്ള മററു തീക്ഷ്ണമായ അഭിപ്രായങ്ങളും പ്രകടിപ്പിച്ചതായിക്കാണാം. ക്രിസ്ത്യാനികളും മുസ്ളീംകളും പൊതുനന്മക്കുവേണ്ടി കൂട്ട പ്രാർത്ഥന നടത്തുമ്പോൾ ഹിന്ദുക്കളുടെ ചിന്താഗതിയാൽ പൊതുവെ ആധിപത്യം വഹിക്കുന്ന വ്യക്തിപരമായ മോക്ഷമെന്ന ആശയം പ്രകടമാക്കുന്നതിൽ അദ്ദേഹം സന്തുഷ്ടനായിരുന്നില്ല. കൂട്ടപ്രാർത്ഥന എന്ന ആശയം ഗുരുനാനാക്കിൻെറ നേതൃത്വത്തിൽ സിക്കുകളും സ്വീകരിക്കുകയുണ്ടായി. ഹൈന്ദവ സമുദായത്തിൽ ഇതിനോടടുത്ത ഒന്നുള്ളതു് ഭജനസംഘങ്ങളുടേതാണു്; പ്രത്യേകിച്ചും നാട്ടിൻപുറത്തു്.

ഈ സംഘങ്ങൾക്കുണ്ടായ നാശോന്മുഖതയെയും അവയുടെ സ്ഥാനത്തു ബ്രാഹ്മണ പുരോഹിതന്മാർ പൂജ നടത്തുന്ന സമ്പ്രദായം തിരിച്ചുവന്നതിനെയും പരാമർശിച്ചുകൊണ്ടു റഡ്ഡി അദ്ദേഹത്തിൻെറ പ്രബന്ധത്തിൽ പറയുന്നു.

> ഭജനസംഘത്തെ ക്ഷേത്രമാക്കി മാററുന്നതു് ദൈവത്തിനൊ രാജ്യത്തിനൊ ഗുണം ചെയ്യുകയില്ല. ക്ഷേത്രത്തെ ഭജനസംഘമാക്കി മാററുന്നതു് ദൈവത്തിന്നു മാഹാത്മ്യത്തേയും ജനങ്ങൾക്കു മഹത്വത്തേയും വർദ്ധിപ്പിക്കുന്നു.

അദ്ധ്യായം പത്തു്

## സാമൂഹ്യ ശാസ്ത്രജ്ഞൻ

രാമലിംഗറഡ്ഡിയുടെ കൃതികളിൽ വലുപ്പം, വ്യാപ്തി എന്നിവ കൊണ്ടെങ്കിലും ഏററവും മികച്ചു നിൽക്കുന്നതു 'ഭാരത അർത്ഥശാസ്ത്രമു' ആണെന്നു പറയാം. 450 ലധികം പേജുവരുന്ന ഒരു കൃതിയാണിതു്. ഇന്ത്യൻ അർത്ഥശാസ്ത്രത്തെപ്പററിയുള്ള ഒരു പഠനഗ്രന്ഥമാണതെന്നു പുറമെക്കു തോന്നിക്കുമെങ്കിലും ഇന്ത്യൻ സാമൂഹ്യപാരമ്പര്യത്തെപ്പററി ഗ്രന്ഥകർത്താവിൻെറ വ്യക്തിപരമായ ഒരു വിവരണമായിട്ടാണു് അതു യഥാർത്ഥത്തിൽ കലാശിച്ചതു്. കൗടില്യൻെറ അർത്ഥശാസ്ത്രം മൗര്യ കാലഘട്ടത്തിലെ ഇന്ത്യൻ സമ്പദ്‌വ്യവസ്ഥയിൽ ഒതുങ്ങി നിൽക്കാത്തതുപോലെതന്നെ, റഡ്ഡിയുടെ അർത്ഥശാസ്ത്രവും അദ്ദേഹത്തിൻെറ കാലത്തെ ഇന്ത്യൻ സമ്പദ്‌വ്യവസ്ഥയുടെ ഇടുങ്ങിയ കരിക്കുലത്തിൽ ഒതുങ്ങുന്നില്ല. മൈസൂർ യൂണിവേഴ്സിററിയിലെ പ്രൊഫസർ എന്ന നിലയിൽ 1909-12 കാലത്തു വിദ്യാർത്ഥികൾക്കു വേണ്ടി തയ്യാറാക്കിയ പ്രസംഗങ്ങളിൽ നിന്നാണു് ഈ ഗ്രന്ഥം പിറവി എടുത്തതു് എന്നു നിസ്സംശയമായി പറയാം. എന്നാൽ

തങ്ങളുടെ വിഭവസമാഹരണത്തിൽ ഇന്ത്യയും പാശ്ചാത്യരാജ്യങ്ങളും കൈക്കൊള്ളുന്ന സമ്പ്രദായങ്ങളെ സംബന്ധിച്ചുള്ള അദ്ദേഹത്തിൻെറ ചിന്തകളാണ് യഥാർത്ഥത്തിൽ ഇതിൽ അടങ്ങിയിട്ടുള്ളത്. ഇന്ത്യയെ മനസ്സിലാക്കാനുള്ള ഒരു പ്രബന്ധമാണെന്ന് — തനിക്കു കഴിയുന്നേടത്തോളം നീട്ടിക്കൊണ്ടുപോയതും ചിന്തചെയ്തതുമായ ഒരു പ്രബന്ധം.

വിജ്ഞാന സാഹിത്യത്തിന്നു തെലുഗു ഒരു മാദ്ധ്യമമാക്കാനുള്ള ആദ്യത്തെ ഗൗരവമായ പരീക്ഷണവും ഇതു തന്നെയായിരിക്കാം. പ്രശംസാർഹമായ ശൈലിയും ഉന്മേഷദായകമായ മൗലിക സമീപനവും അതിനുണ്ട്. ഒരു നോവലിനെപ്പോലെ വായിക്കാവുന്ന ഈ കൃതി ഗ്രന്ഥകർത്താവിൻെറ ആഖ്യാനപാടവവും വിശദീകരണത്തിനുള്ള കഴിവും ഏററവും നന്നായി പ്രകടിപ്പിക്കുന്നു.

ഭാരതീയ പാരമ്പര്യമനുസരിച്ചുള്ള ജീവിതത്തിൻെറ നാലു പുരുഷാർത്ഥങ്ങ (ധർമ്മം, അർത്ഥം, കാമം, മോക്ഷം) ളെ പരാമർശിച്ചുകൊണ്ടു റഡ്ഡിപറയുന്നത് അർത്ഥത്തെ, അഥവാ ഭൗതിക സമ്പത്തിനെ, വില ഇടിച്ചു കാണാനുള്ള പ്രവണത ശരിയല്ല എന്നാണ്. ഈ പ്രവണത, കാപട്യമല്ല, യാഥാർത്ഥ്യമാണ് എന്നു വന്നാൽതന്നെ അതു സദുപദിഷ്ടമല്ല. കാരണം ഭൗതിക വിഭവങ്ങളുടെ സഹായമില്ലാതെ ഈ ലോകത്തിൽ കാര്യമായി യാതൊന്നും തന്നെ നേടാൻ കഴിയുകയില്ല. ചില വ്യാപാരികരം സത്യസന്ധമല്ലാത്ത വഴിയിലൂടെ സ്വത്ത് സമ്പാദിച്ചിട്ടുണ്ടാകാമെന്നതുകൊണ്ടു സ്വത്തിൻെറ ഉല്പാദനമത്രയും സത്യസന്ധമല്ലാത്ത വഴിയിലൂടെയാണെന്ന സിദ്ധാന്തത്തെ അദ്ദേഹം പുച്ഛിച്ചുതള്ളുന്നു. സ്വത്തു സമ്പാദനം പാപമാണെന്ന ഹൈന്ദവ വിശ്വാസത്തോടൊ സ്വത്തു മോഷ്ടിച്ചുണ്ടാകുന്നതാണെന്ന മാർക്സിയൻ വീക്ഷണത്തോടൊ അദ്ദേഹം യോജിക്കുന്നില്ല. അദ്ദേഹത്തിന്നു സമ്മതമായിട്ടുള്ളത് 'സത്യസന്ധതയാണ് ഏററവും നല്ല നയ'മെന്ന ഇംഗ്ലീഷു പഴമൊഴിയാണ്.

ആത്മീയമായ ഔന്നത്യം നേടുവാൻ ഭൗതിക സമ്പത്തിന്നെതിരെ തിരിഞ്ഞു നിൽക്കേണമെന്ന പ്രചാരമാർജ്ജിച്ച ഹൈന്ദവ ചിന്താഗതിയെ അദ്ദേഹം ഈ പുസ്തകത്തിൽ നിരന്തരം എതിർക്കുന്നു. ഈ ചിന്താഗതി ജനങ്ങരം മുൻനിന്നു പ്രവർത്തിക്കുന്നതിനെയും അവരുടെ അദ്ധ്വാനത്തിനുള്ള കഴിവിനെയും തടയുന്ന ഫലമുണ്ടാക്കുമെന്നും ജീവിത സാഹചര്യങ്ങളെ ഭേദപ്പെടുത്തുന്നതിനു നടത്തുന്ന സംരംഭങ്ങരംക്കു ഇതു എതിരായിത്തീരുമെന്നും ആയിരുന്നു അദ്ദേഹത്തിൻെറ സ്വന്തം അഭിപ്രായം. സാമ്പത്തിക പുരോഗതിയെ നിരുത്സാഹപ്പെടുത്തുന്ന ഏററവും വലിയ ഘടകമായിരിക്കും ഇതു്. അർത്ഥം നേടാതെ

ധർമ്മം നിലനിർത്തുവാനാവില്ലെന്നു കരുതുന്നവരുമായി അദ്ദേഹം യോജിക്കുന്നു.

ധർമ്മം വളർത്തുവാനും രാജ്യപുരോഗതി നേടുവാനും ആവശ്യമായ ഗുണങ്ങളിൽ അദ്ദേഹം പ്രാധാന്യം കൊടുക്കുന്നതു താഴെ പറയുന്നവയാണു്: 1. കഠിനാദ്ധ്വാനം (കായികാദ്ധ്വാനവും ഇതിൽ പെടും); 2. പ്രാപ്തി (അല്ലെങ്കിൽ അർഹത); ആത്മവിശ്വാസം (രണ്ടും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു); 3. പ്രകൃതി നിയമങ്ങളെ അംഗീകരിക്കൽ (യൂറോപ്യന്മാർ ജല ശക്തിയെയും വൈദ്യുതിയെയും മെരുക്കിയെടുത്തതും ഖനിജങ്ങളെ ശ്രദ്ധീകരിച്ചെടുത്തതും ഇതുവഴിയാണു്—അതുകൊണ്ടുതന്നെ അവക്കു് വ്യവസായത്തിന്റെയും വാണിജ്യത്തിന്റെയും അധിപതികളാവാൻ കഴിഞ്ഞു); 4. ദൂരക്കാഴ്ച—പെട്ടെന്നുതന്നെ ഫലപ്രാപ്തിയുണ്ടാവുന്നതും എന്നാൽ വരാൻ പോകുന്ന തലമുറകൾക്കു ഗുണം ചെയ്യുന്നതും കൂടിയായ ദീർഘകാല പദ്ധതികളാരംഭിക്കുവാൻ ഇംഗ്ലീഷുകാരെയും അമേരിക്കക്കാരെയും പ്രാപ്തരാക്കിയതു ഇതാണു്; 5. സംരംഭ സാഹസികത – മൂലധനമിറക്കുന്നതിന്നു പുറമെ ധീരതയും സാഹസികതയും കാട്ടി സംരംഭങ്ങളിലേർപ്പെടുക എന്നതാണിതു്. (ഇവിടെ സ്വയം ചെയ്യുന്ന ജോലികൾ കണ്ടെത്താനുള്ള യൂറോപ്യന്മാരുടെ താല്പര്യത്തേയും ഗവർമ്മെണ്ടു സർവ്വീസിൽ ചേരാനുള്ള ഇന്ത്യക്കാരുടെ താല്പര്യത്തേയും അദ്ദേഹം താരതമ്യപ്പെടുത്തുന്നു).

ഇതേ വാദഗതി നീട്ടിക്കൊണ്ടു, ലളിത ജീവിതത്തെയും ഉയന്ന ചിന്തയെയും ഉണ്ടാക്കുന്നവയാണെന്നു പറയപ്പെടുന്ന സംതൃപ്തി, വ്യക്തിപരമായ ആവശ്യങ്ങളെ വെട്ടിക്കുറക്കൽ തുടങ്ങി ഹിന്ദുക്കാൾ ആദർശവൽക്കരിച്ചിട്ടുള്ള 'ഗുണങ്ങളി'ലും അദ്ദേഹം ദോഷം കണ്ടെത്തുന്നു. ഇതിന്നുപകരം പാശ്ചാത്യനാടുകളിലെന്നപോലെ, എല്ലാവരേയും സന്നദ്ധരാക്കി നിർത്തുന്നതും, കഴിവുപരമാവധി പ്രയോജനപ്പെടുത്തുന്നതും ആയ 'ദിവ്യമായ അസംതൃപ്തി'' ബോധവും മത്സരത്തിന്റെതായ 'സ്പിരിററും' ഉണ്ടാകേണമെന്നാണു് അദ്ദേഹത്തിന്റെ അഭിപ്രായം.

സമീപശതകങ്ങളിൽ യൂറോപ്യൻ സമുദായത്തോടു തട്ടിച്ചു നോക്കുമ്പോൾ ഇന്ത്യൻ സമുദായത്തിനുണ്ടായ അധഃപതനത്തെ പരാമർശിച്ചുകൊണ്ടു് അതിനുള്ള കാരണങ്ങൾ താഴെ പറയുന്നവയാണെന്നു അദ്ദേഹം കണ്ടെത്തിയിരിക്കുന്നു:

1. സ്വഗണവിവാഹത്തിന്റെ കടുസ്സായ ആശയങ്ങളുടെ അടിസ്ഥാനത്തിൽ കുട്ടികളെ ജനിപ്പിക്കുന്ന സമ്പ്രദായം; ഇതു വംശപരമായി പൂർണ്ണമായ വീര്യഹാനിയിലേക്കു നയിക്കുന്നു. (കുലത്തിന്നു പുറമെയുള്ള വിവാഹംവഴി സങ്കരസ്വഭാവം നിലനിർത്തുന്നതിന്റെ നല്ല വശങ്ങൾ തീരെ ശ്രദ്ധിക്കപ്പെടുന്നില്ല);

2. ശൈശവവിവാഹം—ഇവിടെ വരൻ വളരെ പ്രായം ചെന്ന ആളായിരിക്കും; ഇതു നന്നെ ചെറുപ്പത്തിൽ തന്നെയുള്ള വൈധവ്യത്തിലേക്കും മററു സാമൂഹ്യ ദോഷങ്ങളിലേക്കും എത്തിക്കുന്നു; 3. പോഷകാഹാരം വേണ്ടത്ര ഇല്ലാായ്മ—പോഷകങ്ങളുടെ കാര്യത്തിൽ ഭക്ഷണം അപൂർണ്ണവും അപര്യാപ്തവും ആവുന്നു; ആഹാരസമ്പ്രദായം നിയന്ത്രിക്കപ്പെടുന്നില്ല; തൽഫലമായി ജനങ്ങൾ ക്ഷീണിക്കുന്നു.; 4. പാർപ്പിടങ്ങളുടെ അപര്യാപ്തത—ഫാക്ടറികളിലും വീടുകളിലും കാററോട്ടത്തിനും ശുചീകരണത്തിനുമുള്ള സൗകര്യങ്ങളുടെ കുറവു; (കാഡ്ബറിയുടെ 'ബോൺവില്ലി' തൊഴിലാളി കോളണിയിലും, ലിവറിൻെറ 'സൺലൈററ് പോർട്ടി'ലും, കാർണീജിയുടെ പിററ്സബർഗ് കോളണിയിലും മററും ഉള്ള പാർപ്പിടസൗകര്യം ഉല്പാദനക്ഷമതയ്ക്കു കാരണമായിട്ടുള്ളതായി ചൂണ്ടിക്കാണിക്കപ്പെട്ടിട്ടുണ്ട്); 5. തൊഴിൽരംഗത്തു പുതിയ വൈദഗ്ദ്ധ്യങ്ങൾ നേടിക്കൊണ്ട് ആധുനികവ്യവസായ സമുദായത്തിൻെറ ഗതിവേഗതയോടു അടി ഒപ്പിച്ചു നടക്കുവാനുള്ള വൈമനസ്യം; 6. ജാതിസമ്പ്രദായം—ഇതു സമുദായത്തെ പാളികളായിത്തിരിക്കുകയും ചലനം ഇല്ലാതാക്കുകയും ചെയ്യുന്നു. ഒരു പ്രത്യേകജാതിയിൽ ജനിച്ച ആൾ, അയാളുടെ വ്യക്തിപരമായ അഭിരുചി എന്തായാലും, ബന്ധപ്പെട്ട ജാതിക്കു നീക്കിവെച്ച ജോലി ചെയ്തുകൊള്ളണമെന്നാണു വെപ്പ്. സ്വന്തം ജാതിയും മുഖവും നഷ്ടപ്പെടുത്താതെ, അയാൾ ആഗ്രഹിച്ചാലും, ജോലിമാറുവാൻ പററുകയില്ല. ഇതു ഹൈന്ദവസമുദായം മുമ്പേതന്നെ ഉൾക്കൊണ്ടിട്ടുള്ള വിധിവിഹിതചിന്തയെ കൂടുതൽ വഷളാക്കുകയും മനുഷ്യന്നു ജോലിയോടുള്ള സ്വാഭാവികമായ താല്പര്യത്തെ നശിപ്പിക്കുകയും ചെയ്യുന്നു; 7. സാമൂഹ്യദോഷങ്ങൾ—കൂട്ടുകുടുംബസമ്പ്രദായം അതിലൊന്നാണെന്നു അദ്ദേഹം കരുതുന്നു. ആഹാരസമ്പാദനം നടത്തുന്നതു പലപ്പോഴും ഒരാൾ മാത്രമായിരിക്കുമെങ്കിലും, അമ്മാമന്മാരും മരുമകന്മാരും മച്ചുനിയന്മാരും മററുമടങ്ങിയ ആശ്രിത ജനങ്ങളുടെ ഒരു വലിയ കൂട്ടം സ്വയം ഒന്നും ചെയ്യാതെ അയാളുടെ അദ്ധ്വാനത്തിന്മേൽ ജീവിക്കുന്നു. രോഗം വരുമ്പോഴും മററുതരത്തിലുള്ള വ്യക്തിപരമായ പ്രയാസങ്ങളുണ്ടാവുമ്പോഴും കൂട്ടുകുടുംബം ഒരു രക്ഷയാണെങ്കിലും പലരേയും മടിയന്മാരായി ജീവിക്കുന്നതിന്നു അതു പ്രേരിപ്പിക്കുന്നു.

പാരമ്പരാഗതമായ ഭിക്ഷതെണ്ടൽസമ്പ്രദായത്തേയും പൊതുവായിക്കാണുന്ന യാചനയേയുംകൂടി അദ്ദേഹം പരാമർശിക്കുന്നുണ്ട്. ദാനത്തിൻെറ പല രൂപങ്ങളിലുമായി മററു ജാതിക്കാർ കാണിക്കുന്ന ഔദാര്യം, അനുഭവിക്കുന്ന ജാതിക്കാർ മററുള്ളവരുടെ ചിലവിൽ കഴിഞ്ഞുകൂടുന്നതു നല്ല കാര്യമാണെന്നു കരുതുന്നു. ഇതു ഒരുതരം സാമൂഹ്യമായ പരാന്നഭോജനസ

മ്പ്രദായത്തെ പ്രോത്സാഹിപ്പിക്കുന്ന എന്നതിനു പുറമെ സാമ്പത്തികമായ കാര്യങ്ങളിൽ പലരിലുമുള്ള ആത്മവിശ്വാസത്തെ കരണ്ടുതിന്നുകയും ചെയ്യുന്നു.

ഇന്ത്യൻ ആകുലതയെപ്പററി ഇത്രയും വിസ്തരിച്ച വിശകലനം നടത്തിയ സ്ഥിതിക്ക ഇതിനുള്ള ചികിത്സ എന്താണെന്നുംകൂടി റസ്കിയോട ചോദിക്കാവുന്നതാണ്. അദ്ദേഹം പ്രധാനമായും മൂന്നു കാര്യങ്ങളാണ് നിർദ്ദേശിക്കുന്നത്– 1 പല രംഗങ്ങളിലും വ്യക്തികളുടെ സംരംഭങ്ങൾ; 2 വൻതോതിലുള്ള വ്യവസായവൽക്കരണം; 3 ഉപഭോഗവസ്തുക്കൾ ഉണ്ടാക്കുന്നതിനും വിൽക്കുന്നതിനും സഹകരണസംഘങ്ങൾ

പാശ്ചാത്യമായ ജീവിതസമ്പ്രദായത്തിൻെറയും സാമ്പത്തിക–സാമൂഹ്യസമ്പ്രദായത്തിൻെറയും കാര്യത്തിൽ റസ്കിക്കുണ്ടായിരുന്ന നിരുപാധികമായ ഔത്സുക്യം വിക്ടോറിയൻ–എഡ്വേർഡിയൻ തലമുറകളുടെ പിൻമുറക്കാർക്ക പൊതുവെയുള്ള ഔത്സുക്യത്തിൻെറ അതേ മാതൃകയിലുള്ളതായിരുന്നു. ബ്രിട്ടീഷുസാമ്രാജ്യം അതിൻെറ വളർച്ചയുടെ കൊടുമുടിയിൽ നിൽക്കുന്ന കാലമായിരുന്നു അന്ന്. ആക്കം യഥേഷ്ടം കടന്നുവന്നു ലാഭമുണ്ടാക്കാമെന്ന നിലയിലുള്ള സാമ്പത്തികമായ ഉദാരതയടക്കമുള്ള പാശ്ചാത്യഭൗതികവാദത്തിൻെറ തലയിൽ കിഴുക്ക് വീണിരുന്നുമില്ല. ഒന്നാം ലോകയുദ്ധവും ബോൾഷെവിക്കുവിപ്ലവവും ഏതാനും വർഷങ്ങൾ കഴിഞ്ഞാണ് നടന്നത്. യൂറോപ്പിൽ രൂപംകൊണ്ടിരുന്ന ആശയങ്ങൾക്ക് കുലുക്കമുണ്ടായതു പിന്നീടാണ്. അദ്ദേഹത്തിൻെറ മോടിക്കും ക്ലസലില്ലായ്മക്കും ഉള്ള ഭാഗികമായ വിശദീകരണം അതാണ്. പക്ഷെ, ഏറിയകൂറും ഹൈന്ദവ ചിന്താഗതിയുടെ അടിസ്ഥാനത്തിൽ രൂപംകൊണ്ട ഇന്ത്യൻ സമുദായത്തെപ്പററിയുള്ള അദ്ദേഹത്തിൻെറ വിമർശം, അതിനുശേഷം വർഷങ്ങളേറെക്കഴിഞ്ഞുവെങ്കിലും, നിഷ്ഫലമാകാത്തവിധം, നിശിതമായിരുന്നു.

അദ്ധ്യായം പതിനൊന്ന്

## യുഗസ്രഷ്ടാവ്

''......വാഗ്ദാനങ്ങളുടെ കാര്യത്തിൽ ഇത്രയും സമ്പന്നമെങ്കിലും പ്രകടനത്തിൻെറ കാര്യത്തിൽ ഇത്രയും ദരിദ്രവും, അഭിലാഷങ്ങളുടെ കാര്യത്തിൽ പൂർണ്ണമെങ്കിലും നേട്ടങ്ങളുടെ കാര്യ

ത്തിൽ ഇത്രയും കുറഞ്ഞതുമായ ഒരു ജീവിതം കണ്ടെത്തുക പ്രയാസമാണ്.''

രാമലിംഗറഡ്ഡിയെപ്പററി ഈ വാക്കുകളെഴുതിയതു അദ്ദേഹത്തോടു അതീവ ആരാധനാഭാവമുണ്ടായിരുന്ന പ്രസിദ്ധ പത്രപ്രവത്തകൻ മി: കെ. ഈശ്വരദത്താണ്. അവ എഴുതപ്പെട്ടതു 1929ൽ റഡ്ഡി അരനൂററാണ്ടു കാലത്തെ ജീവിതത്തിൻെറ പടിവാതിൽ കടക്കുന്ന അവസരത്തിലുമാണ്. അദ്ദേഹത്തിൻെറ രാഷ്ട്രീയ ജീവിതത്തെ അടിസ്ഥാനമാക്കിയാണു ഈ വിലയിരുത്തലുണ്ടായതു്.

എഴുത്തുകാരനെന്ന നിലയിലും അദ്ദേഹത്തിൻെറ റക്കാർഡിനെപ്പററി ഏതാണ്ട് ഇതുതന്നെ പറയാവുന്നതാണ്. എന്നിരുന്നാലും ഒരു വ്യത്യാസമുണ്ട്—സാഹിത്യരംഗത്തെ അദ്ദേഹത്തിൻെറ നേട്ടം രാഷ്ട്രീയത്തിലുണ്ടായതിനേക്കാൾ കാമ്പുററതായിരുന്നു. ഈ രംഗത്തു അദ്ദേഹം കാൽകുത്തിയതു വലിയ ശബ്ദത്തോടുകൂടിത്തന്നെയായിരുന്നു. അദ്ദേഹം ഏങ്ങിക്കരഞ്ഞുകൊണ്ടല്ല അവസാനിപ്പിച്ചതെങ്കിലും, അദ്ദേഹത്തെപ്പോലുള്ള ഒരാളുടെ പ്രതിഭയിൽനിന്നു പ്രതീക്ഷിക്കാവുന്ന തരത്തിലുള്ള പൊട്ടിത്തെറികൾ ആദ്യത്തെ ശബ്ദത്തെത്തുടർന്നു ഉണ്ടായില്ല. അദ്ദേഹത്തിൻെറ സംരക്ഷയിൽ വളർന്ന ആളും ക്ലാസിക്കൽ പഠനത്തിൽ അദ്ദേഹത്തിൻെറ കൂട്ടുകാരനുമായിരുന്ന മി: റല്ലാപ്പള്ളി അനന്തകൃഷ്ണശർമ്മ അദ്ദേഹത്തെപ്പററി ഇങ്ങിനെ പറയുകയുണ്ടായി:

> ഞങ്ങളുടെ വ്യക്തിപരമായ ബന്ധത്തിൻെറ അടുപ്പത്തെ മറന്നുകൊണ്ടു അദ്ദേഹത്തെ വസ്തുനിഷ്ഠമായി നോക്കിക്കാണുവാൻ ശ്രമിക്കുമ്പോൾ അദ്ദേഹത്തെപ്പോലെ അസാധാരണവും മഹത്തായതുമായ കഴിവുകൾ ഉള്ള ഒരാൾക്കു ചെയ്യാൻ കഴിയുമായിരുന്നതെല്ലാം അദ്ദേഹത്തിന്നു ചെയ്യാൻ സാധിച്ചില്ല എന്നതിൽ ഖേദം തോന്നാതിരിക്കാൻ നിവൃത്തിയില്ല. അങ്ങിനെ നോക്കിയാൽ അദ്ദേഹം നേടിയതു നമ്മിൽ ചിലർക്കു എത്രതന്നെ മതിപ്പുളവാക്കുന്നതായാലും നേടാമായിരുന്നതിൻെറ വളരെ ചെറിയ ഒരംശമേ ആകുന്നുള്ളു. ഇതു എൻെറ മാത്രം അഭിപ്രായമല്ല. അദ്ദേഹത്തിൻെറ വിദ്യാർത്ഥികളിൽ പലരുടേയും അഭിപ്രായം കൂടിയാണ്.

പത്തൊമ്പതു വയസ്സായ ഒരു വിദ്യാർത്ഥി എന്ന നിലയിൽ ആധുനിക തെലുഗു കവിതയിൽ ഒരു നാഴികക്കല്ലായിത്തീർന്ന ഒരു നീണ്ട കവിത അദ്ദേഹം രചിച്ചു. പിന്നീടുള്ള വർഷങ്ങളിൽ പക്വതയാർജ്ജിച്ച ഒരു കവി എന്നനിലയിൽ അദ്ദേഹം എഴുതിയതു ഏതാനും ഒററപ്പെട്ട കവിതകൾ മാത്ര

മാണ്. ലോകപരിചയംകൊണ്ടു തഴക്കം ചെന്ന ഒരാളെന്ന നിലയിൽ കവിതയുടെ സര്‍ഗ്ഗാത്മകമായ ഉറവ് അദ്ദേഹത്തിൽ വററിപ്പോയിരുന്നൊ?

കഷ്ടിച്ച് ഇരുപത്തു വയസ്സു പ്രായമുള്ളപ്പോഠം സമീപനത്തിൽ അത്ഭുതകരമാംവണ്ണം മൗലികതയുള്ളതും സംഭാവനകൊണ്ടു നോക്കിയാൽ മാർഗ്ഗദർശകമായതുമായ ഒരു വിമർശാത്മക പഠനം 'കലാപൂർണ്ണോദയ'ത്തെക്കുറിച്ചു അദ്ദേഹം തയ്യാറാക്കി. ഏതാണ്ടു അരനൂററാണ്ടോളം കാലംനീണ്ടുനിന്ന അദ്ദേഹത്തിൻെറ ശിഷ്ടജീവിതത്തിൽ പിന്നീടുണ്ടായതു ഒററപ്പെട്ട പ്രബന്ധങ്ങളുടെയും ആമുഖങ്ങളുടെയും അവതാരികകളുടേയും ഒരു ശോഷിച്ച സമാഹാരമാണ്. ഒരു പ്രധാന വിമർശകനെ സംബന്ധിച്ചേടത്തോളം പ്രതീക്ഷിക്കേണ്ടതു ഇത്രമാത്രമാണോ? ചിലർ പറഞ്ഞേക്കമായിരിക്കം; ഒരു കവി എന്ന നിലയിലൊ, ഒരു വിമർശകൻ എന്ന നിലയിലൊ, അദ്ദേഹം തൻെറ ക്രിസ്ത്യൻ കോളേജ് കാലത്തിനപ്പുറം വളരുകയുണ്ടായില്ല, എന്ന്. വളന്നിരുന്നുവെങ്കിൽ പോലും, (വളച്ചയ്ക്കു ധാരാളം സാധ്യതയുണ്ടായിരുന്നു), നിർമ്മിതികളുടെ അടിസ്ഥാനത്തിൽ അതിന്നു തെളിവു കാര്യമായി ഒന്നുമില്ല

ജീവിതാന്ത്യംവരെയും അദ്ദേഹത്തിൻെറ ഏററവും ഇഷ്ടപ്പെട്ട ക്ലാസിക്ക് തെലുഗു മഹാഭാരതമായിരുന്നു. അദ്ദേഹം അതു വായിച്ചു; പലവട്ടം വായിച്ചു കൊണ്ടിരുന്നു; തനിക്കാവശ്യമായി തോന്നിയപ്പോഴെല്ലാം ആവേശത്തിനും പിൻബലത്തിനും വേണ്ടി അതിലേക്ക തിരിച്ചുപോയിക്കൊണ്ടിരുന്നു. അദ്ദേഹം അതിനെപ്പററി ആഴത്തിൽ ചിന്തിച്ചു. എന്നാൽ ദ്രൗപദിയെക്കറിച്ചും മററുമുള്ള ഏതാനും പാർശ്വവീക്ഷണമൊഴിച്ചാൽ അതിനെ വ്യാഖ്യാനിക്കുക എന്ന കാര്യത്തിൽ അദ്ദേഹത്തിന്നു അതെപ്പററി മറെറാന്നും ചെയ്യാൻ കഴിഞ്ഞില്ല. അദ്ദേഹത്തെപ്പോലെ ഉന്നതനായ ഒരു ക്ലാസിക്കൽ പണ്ഡിതനിൽ നിന്നു ഇതു മാത്രമാണൊ പ്രതീക്ഷിക്കപ്പെട്ടതു്? അദ്ദേഹത്തിൻെറ വായനക്കാരിൽ കൂടുതൽ അവിശ്വാസികളായവരുടെ മനസ്സിൽ ഒരു ചോദ്യം ഉയൎന്നു വരുന്നു— താല്പര്യപൂർവ്വം പ്രതീക്ഷിക്കപ്പെട്ട തരത്തിൽ മഹാഭാരതത്തിന്നു ഒരു വ്യാഖ്യാനം നൽകുന്ന ഉത്തമ കൃതി അദ്ദേഹത്തിന്നു എഴുതാൻ കഴിയുമായിരുന്നുവൊ? ആവശ്യമായ സമയം അദ്ദേഹത്തിന്നു ഉണ്ടായിരുന്നാൽ പോലും?

ഇത്തരത്തിലുള്ള ചോദ്യങ്ങഠം നമ്മെ 'എങ്കില്' കളിലേക്കും 'പക്ഷെ' കളിലേക്കും 'എന്താകുമായിരുന്നു' വെന്നതിലേക്കും മാത്രമെ നയിക്കുകയുള്ളു. കക്ഷിരാഷ്ട്രീയത്തിൻെറയും വിദ്യാഭ്യാസ ഭരണത്തിൻെറയും വ്യതിചലനങ്ങഠം ഉണ്ടായിരുന്നില്ലെങ്കിൽ കുറേക്കൂടി ഉറപ്പും ഉഠംക്കനവുമുള്ള ചിലതൊക്കെ റസ്ലിക്ക

എഴുതാൻ കഴിയുമായിരുന്നു എന്നു നമുക്കു ഉറപ്പിച്ചു പറയുവാൻ ആവുകയില്ല. കീററ്സും ഷെല്ലിയും ചെറുപ്പത്തിലേ മരിച്ചു; പക്ഷെ അവരുടെ പ്രസിദ്ധീകൃതങ്ങളായ കൃതികൾ നമ്മുടെ മുമ്പാകെയുണ്ട്. അവർ കുറച്ചുകാലംകൂടി ജീവിച്ചിരുന്നുവെങ്കിൽ എന്തൊക്കെ ചെയ്യുമായിരുന്നു എന്ന ഊഹാപോഹത്തിന്നു ആക്കം ഇടകൊടുക്കാത്തവണ്ണം ആ കൃതികൾ നമ്മുടെ ശ്രദ്ധ പിടിച്ചു പററുന്നു. ഇതേ അടിസ്ഥാനത്തിൽ റഡ്ഡിയെയും അദ്ദേഹം നമുക്കുവേണ്ടി വിട്ടേച്ചു പോയതെന്തോ അതു നോക്കി വില ഇരുത്തേണ്ടതാണ്.

അദ്ദേഹത്തിൻെറ പ്രസിദ്ധീകൃതങ്ങളായ കൃതികളെക്കുറിച്ചു മുൻ അദ്ധ്യായങ്ങളിൽ ചർച്ച ചെയ്തിട്ടുണ്ട്. തെലുങ്കു സാഹിത്യവിമർശനത്തിലെ ഒരു നാഴികക്കല്ലായി 'കവിതാതത്വ വിചാരമു' വിനെ കരുതുന്നു. പ്രബന്ധങ്ങളിൽ പ്രത്യേക താല്പര്യമെടുക്കുന്ന പണ്ഡിതന്മാർ അവയെ സംബന്ധിച്ച മൂല്യങ്ങളുടെ കാര്യത്തിൽ അദ്ദേഹം നൽകിയ വ്യാഖ്യാനങ്ങളെ സാർവ്വത്രികമായി അംഗീകരിച്ചിട്ടില്ല. അദ്ദേഹത്തിൻെറ സിദ്ധാന്തത്തിൽ കുററം കണ്ടെത്തുന്ന അനേകം ഭിന്നാഭിപ്രായക്കുറിപ്പുകൾ പുറത്തു വന്നിട്ടുണ്ട്. റഡ്ഡി ഉന്നയിച്ച വാദമുഖങ്ങളിൽ മിക്കതിനേയും കല്ലൂരി വ്യാസമൂർത്തി അദ്ദേഹത്തിൻെറ പുസ്തകത്തിൽ നേരിട്ടിട്ടുണ്ട്. ഇന്ത്യൻ സൗന്ദര്യാദർശങ്ങളിൽ വൈദഗ്ധ്യം നേടിയ ഡോ: ജി. വി. കൃഷ്ണറാവു ''കലാപൂർണ്ണോദയത്തെപ്പററിയുള്ള പഠനങ്ങൾ'' എന്ന തൻെറ സൈദ്ധാന്തിക പ്രബന്ധത്തിൽ (മദ്രാസ് സർവ്വകലാശാലക്കു സമർപ്പിച്ചതു്) റഡ്ഡിയുടെ കൃതിയിലെ ധാരണകളുടെയും വ്യാഖ്യാനങ്ങളുടെയും ഏതാനും തെററുകൾ എടുത്തുപറഞ്ഞിട്ടുണ്ട്. റാവുവിന്നു അദ്ദേഹത്തോടു ആദരാതിരേകമില്ലായ്കയല്ല. എന്നിരുന്നാലും ഇന്ത്യൻ പാരമ്പര്യത്തിൻെറ അടിസ്ഥാനത്തിൽ, അതിൻെറതായ നിശ്ചിത ചട്ടക്കൂട്ടിൽ രചിച്ച കൃതിയെ വിലയിരുത്തുമ്പോൾ അതുമായി ബന്ധപ്പെടാത്ത മൂല്യങ്ങളുടെ തുലാസു് ഉപയോഗിക്കുക എന്ന ആശയത്തെ അദ്ദേഹം ശരിവെക്കുന്നില്ല. പക്ഷെ, സാഹിത്യവിമർശനത്തിൻെറ അടിസ്ഥാനഘടകങ്ങൾക്കു സാർവ്വത്രികത നൽകുന്ന കാര്യത്തിൽ റഡ്ഡി വിജയിക്കുകതന്നെ ചെയ്തു. ഈ പ്രവണതയിൽ നിന്നു പിന്നോക്കംപോവുക സാദ്ധ്യമല്ലെന്നു പിന്നീടു നടന്ന സംഭവങ്ങൾ തെളിയിച്ചു. സമീപകാലത്തെ വിമർശകന്മാർ റഡ്ഡിയെക്കാൾ മുന്നോട്ടു പോയിട്ടുണ്ട്; പക്ഷെ ദിശ അദ്ദേഹം നിർണ്ണയിച്ചതുതന്നെയായിരുന്നു.

തെലുങ്കു സാഹിത്യത്തിൻെറ പഠനത്തിൽ റഡ്ഡി ഒരു നവയുഗത്തിന്നുദയം നൽകിയ, സംഭാവന നൽകിയ മറെറാരു ദിശയുണ്ട്. ദ്രാവിഡ ഭാഷാ പഠനത്തിൽ ദ്രാവിഡ ചിന്താഗതിയുടെ ഏററവും ഉയർന്ന പുരോഹിതനായിരുന്നു ഡോ: കാൾഡ്വ

വെൽ എങ്കിൽ സാഹിത്യത്തിലെ ദ്രാവിഡ ചിന്താഗതിയുടെ അപ്പോസ്തലനായിരുന്നു ഡോ: റഡ്ഡി എന്നു ന്യായമായും പറയാം. ചില കാര്യങ്ങരം ആവശ്യത്തിലധികം ഊന്നിപ്പറഞ്ഞു കൊണ്ടുണ്ടായ തെററുകരം ഉണ്ടായിരുന്നിട്ടും ദ്രാവിഡ ഭാഷാ കുടുംബത്തിൽ തെലുഗിനുള്ള സ്ഥാനം സുസമ്മതമായ തെളിവുകളുടെ സഹായത്തോടെ സ്ഥാപിക്കുവാൻ ഡോ: കാൽഡ്വെല്ലിനു സാധിച്ചു. ഡോ: റഡ്ഡിയാകട്ടെ തെലുഗരുടെ സാഹിത്യത്തിലെ ദ്രവീഡിയൻ ഘടകങ്ങളെയും അതിനു തമിഴരുടെതുമായുള്ള ബന്ധത്തെയും വെളിച്ചത്തു കൊണ്ടുവന്നു.

കമ്പരാമായണത്തിനു് പി. ശ്രീരാമലുറഡ്ഡി തയ്യാറാക്കിയ തെലുഗു പരിഭാഷയ്ക്കു അദ്ദേഹം എഴുതിയ ആമുഖത്തിലിങ്ങിനെ പറഞ്ഞിരുന്നു:

> നരവംശപരമായി നാം (ആന്ധ്രക്കാർ) ദ്രാവിഡന്മാരാണെങ്കിലും വിദ്യാഭ്യാസപരമായും സാംസ്കാരികമായും നാം അടുത്തിരുന്നതു ആര്യന്മാരോടാണു്. വൃത്തരൂപങ്ങരം സംസ്കൃതത്തിൽനിന്നു്യിർക്കൊണ്ടതാണു്. ഭാഷയും സംസ്കൃതത്തിന്റെ പ്രതിരൂപത്തോടടുത്തതാണു്.... പക്ഷെ, മുമ്പു് തെലുഗും തമിഴും തമ്മിലുള്ള കണ്ണികരം നിശ്ചയമായും വളരെ അടുത്തതായിരിക്കണം. കാലക്രമേണ (തെലുഗരുടെ) സാഹിത്യം (അവരുടെ) ജീവിതത്തെപ്പോലെ, തന്നെ വടക്കോട്ടേക്കാണു് തിരിഞ്ഞതു്. അതു തെക്കോട്ടേക്കുകൂടി തിരിഞ്ഞിരുന്നുവെങ്കിൽ നമുക്കു രണ്ടു മാർഗ്ഗങ്ങളിലൂടെയും നേട്ടങ്ങളുണ്ടാക്കുവാൻ കഴിയുമായിരുന്നു.

പരിഭാഷകളിലേക്കു തിരിഞ്ഞുകൊണ്ടു അദ്ദേഹം അത്ഭുതപ്പെടുന്നു:

> സംസ്കൃതത്തിൽനിന്നു അനേകം കൃതികരം, ആര്യന്മാരുടെ മതപരമായ ക്ലാസിക്കുകളും കാവ്യങ്ങളും നാടകങ്ങളുമൊക്കെ, തെലുഗിലേക്കു തർജ്ജമ ചെയ്തിട്ടുണ്ടെങ്കിലും തമിഴ് സാഹിത്യത്തിൽനിന്നു തെലുഗിലേക്കു ഒന്നുംതന്നെ പരിഭാഷപ്പെടുത്താതിരുന്നതിനു കാരണം കാണുന്നില്ല. സംസ്കൃതത്തിൽനിന്നു ഒരേ കൃതിക്കു ഒന്നിലധികം പരിഭാഷകരം! രാമായണത്തിന്റെയും ശാകുന്തളത്തിന്റെയും എത്ര പരിഭാഷകളാണുള്ളതു്. ഇനി എത്രയെണ്ണം വരാൻ പോകുന്നു! എന്നാൽ ആ മഹൽ കലാസൃഷ്ടിയായ മണിമേഖലയുടെ മാഹാത്മ്യം തെലുഗിലേക്കു പിടിച്ചെടുക്കുവാൻ അവർ എന്തുകൊണ്ടു ശ്രമിച്ചില്ല? അഭിരുചിയുടെ കുറവോ? അല്ല, ബന്ധങ്ങളുടെ അഭാവമൊ?

പാലിയിൽനിന്നുള്ള ബുദ്ധമതക്ലാസിക്കുകരക്കും ഇതേ വിധിതന്നെയാണുണ്ടായതു്. അശ്വഘോഷന്റെ ബുദ്ധചരിത

ത്തിൻെറ അടുത്തേക്കു പോകാൻപോലും ആരും കൂട്ടാക്കിയില്ല. കരുതിക്കൂട്ടിയുണ്ടാക്കിയ ഈ അസ്പൃശ്യതയ്ക്കു കാരണം മതപരമായ മുൻവിരോധം മാത്രമായിരിക്കുമെന്ന അദ്ദേഹം കരുതുന്നു- ''മന്ത്രഗാനങ്ങളെപ്പോലെത്തന്നെ, തെലുഗുസാഹിത്യവും ഏറെക്കുറെ ബ്രാഹ്മണമേധാവിത്വത്തിൻെറതാണ്,'' അദ്ദേഹം അഭിപ്രായപ്പെടുന്നു. ''നന്നെചോഡ, പാൽകുറുകി സോമനാഥൻ തുടങ്ങിയ വീരശൈവ കവികളുടെ പ്രസിദ്ധിക്കുറവിനുകാരണവും ഇതുതന്നെയാണ്.''

അദ്ദേഹം ഇങ്ങിനെ തുടരുന്നു: ''നാം തമിഴ് സാഹിത്യത്തെ അസ്പൃശ്യമെന്നു കരുതുന്നില്ലെങ്കിലും അതിനെ സ്പർശിക്കാതിരിക്കാനുള്ള കാരണവും ഇതേതരത്തിലുള്ളതായിരിക്കണം. കാരണമെന്തുമാകട്ടെ, നമുക്കു നേരിട്ട നഷ്ടം കനത്തതാണ്. 'പെരിയ പുരാണം' പോലെയുള്ള ഭക്തിജ്ഞാന സമ്പത്തുകളും ആഴ്വാർമാരുടെ ചരിത്രവും ശൈവസിദ്ധാന്തദർശനവും നമുക്കു നഷ്ടപ്പെട്ടിരിക്കുന്നു. കലാപരമായ ആനന്ദം നൽകുന്ന കൃതികൾ ലഭിക്കാതെ പോയതു് അതിലും വലിയ നഷ്ടമാണ്. ''മണിമേഖല'' പോലുള്ള മഹൽകൃതികൾ നൽകുന്ന ഹർഷപ്രകർഷത്തിൽ ആറാടുന്നതിനുള്ള സന്ദർഭം നമുക്കു ലഭിക്കാതെ പോയിരിക്കുന്നു. ഇതു നമ്മുടെ നിർഭാഗ്യമാണ്. തമിഴർ അതു നൽകാത്തതല്ല കാരണം; പക്ഷെ നാം (തെലുഗർ) സ്വീകരിക്കാത്തതാണ് കാരണം.

ഈ പശ്ചാത്തലത്തിൽ 'കമ്പരാമായണ'ത്തിൻെറ തെലുഗു പരിഭാഷ ഇന്ത്യയേയും ശ്രീലങ്കയേയും തമ്മിൽ ഘടിപ്പിക്കുന്ന ഒരു പാലത്തെപ്പോലെയാണെന്ന അദ്ദേഹം കരുതുന്നു. തമിഴുമായുള്ള തെലുഗിൻെറ ബന്ധം പുനഃസ്ഥാപിക്കുവാൻ തന്നെ കൊണ്ടാവുന്ന വിധത്തിലുള്ള ശ്രമത്തിൽ ആര്യ-ദ്രാവിഡ ബന്ധങ്ങളെ ഇണക്കിച്ചേർക്കുന്ന ഒരു കണ്ണിയായി അദ്ദേഹം സ്വയം പ്രവർത്തിക്കുന്നു; തെലുഗു സാഹിത്യത്തിലെ മാർഗ്ഗ-ദേശിഘടകങ്ങളെ കൂട്ടി യോജിപ്പിക്കാനുള്ള അദ്ദേഹത്തിൻെറ ശ്രമം ഇതിൻെറ ഭാഗമാണ്. സാഹിത്യത്തിൻെറ റിപ്പബ്ലിക്കിൽ അദ്ദേഹത്തിൻെറ ജോലി പാലം പണിയുകയായിരുന്നു.

പുനരുദ്ധാരണത്തിൻെറ കാര്യത്തിൽ അദ്ദേഹത്തിൻെറ യശസ്സു വർദ്ധിപ്പിച്ച മറെറാരു ശ്രദ്ധേയമായ കാര്യം 'രങ്കനാഥരാമായണ'ത്തിൻേറതാണ്. ഗ്രന്ഥകർത്താവാരായാലും (രങ്കനാഥനോ, ഗൊണബുദ്ധനൊ മററാരെങ്കിലുമൊ ആകട്ടെ), അതിൻെറ അപൂർവ്വസൗന്ദര്യം തെലുഗു വായനക്കാരുടെ മനസ്സിൽ പതിഞ്ഞതു റഡ്ഡിയുടെ, കാഴ്ചപ്പാടോടുകൂടിയ, വിശകലനത്തിൻെറയും ഓജസ്സുററ വാദങ്ങളുടെയും ഫലമായിട്ടാണ്. വാല്

മീകിരാമായണത്തിൽ നിന്നുണ്ടായ വ്യതിയാനങ്ങളെ, കമ്പരോ, തുളസീദാസോ കാണിച്ച വ്യതിയാനങ്ങളുടെ നിലവാരത്തിൽ നിന്നു താഴ്ത്തിക്കണ്ടു്, വൈദൃഷ്യത്തിന്റെ കുറവാണെന്നു പൃച്ഛിക്കാൻ ആക്കം നിവൃത്തിയില്ലാതായി.

വേമനയുടെ കാവ്യഗുണത്തെ സംബന്ധിച്ച അദ്ദേഹത്തിന്റെ പ്രചാരണം കൂടുതൽ ഓജസ്സിയന്നതും നിർണ്ണായകവുമായിരുന്നു. ഈ ഭക്തകവിയെ നൂററാണ്ടുകാം നീണ്ടു നിന്ന, കരുതിക്കൂട്ടിയുള്ള, അവഗണനയിൽ നിന്നും സംഘടിതമായ ശത്രുതാഭാവത്തിൽ നിന്നു തന്നെയും വീണ്ടെടുക്കാൻ സി. പി. ബ്രൌണിനെക്കഴിച്ചാൽ ഏററവും കൂടുതൽ പ്രവർത്തിച്ചിട്ടുള്ളതു റഡ്ഡിയാണു്. പിടിവാശിക്കാരായ പണ്ഡിതന്മാരും വിദ്യാഗർവ്വിതന്മാരും മാത്രമല്ല, പ്രശസ്ത വിദ്വാന്മാർ തന്നെ വേമനയെ എപ്പോഴും ആഭാസകരവും പലപ്പോഴും അപകീർത്തിപരവുമായ കുപിതപദ്യകാരനായി കണ്ടിരുന്ന കാലം അത്ര മുമ്പൊന്നുമല്ല. വേമനക്കു കോപവും വിദ്വേഷവും ഉണ്ടായിരുന്നുവെന്ന കാര്യത്തിൽ തക്കമില്ല. അതിന്നു അദ്ദേഹത്തിന്നു കാരണവുമുണ്ടു്. എന്നാൽ റഡ്ഡിയുടെ അഭിപ്രായത്തിൽ അദ്ദേഹം ഒരു കവിയായിരുന്നു; ഒരു യഥാർത്ഥ കവി; ഒരു മഹാകവി തന്നെയായിരുന്നു: ''നമ്മത്തിന്റെ ആത്മാവു സംക്ഷിപ്തതയാണെങ്കിൽ അദ്ദേഹത്തേക്കാൾ നമ്മമുള്ള മററൊരാൾ ഈ ലോകത്തിലുണ്ടായിട്ടില്ല......അദ്ദേഹം പ്രകൃതിയുടെ കവിയും പ്രകൃത്യാ കവിയുമായിരുന്നു—''

റഡ്ഡി തുടന്നു പറയുന്നു:

> താൻ ഏററവും താണ ജാതിക്കാരിൽവെച്ചുംതാണവനാണെന്നു ഭഗവാൻ രാമകൃഷ്ണൻ അവകാശപ്പെട്ടിരുന്നു. അദ്ദേഹം ജാതിസമ്പ്രദായത്തെയും ജാതീയ വികാരത്തെയും അധിക്ഷേപിച്ചിരുന്നു. വേമന രാമകൃഷ്ണനെപ്പോലെ അദ്ദേഹത്തിന്റെ കാലത്തിന്റെ മുമ്പുതന്നെ ജീവിച്ചു. നിങ്ങാംക്കു ദൈവവുമായി ഒന്നിക്കേണമെങ്കിൽ മനുഷ്യനുമായി ഒന്നിക്കണം. ജാതി ഒരു സാമൂഹ്യമായ ശാപം മാത്രമല്ല, രാഷ്ട്രീയമായ അബദ്ധം കൂടിയാണു്.........

ഈ വാദമുഖം അവതരിപ്പിക്കുന്നതിൽ റഡ്ഡി ഒന്നു കടത്തിവെട്ടിയിരിക്കയാണെന്നു തോന്നുന്നു. ഒരു മഹാകവിയെ മഹാകവിയാക്കുന്നതു സാമൂഹ്യമായ അഭിപ്രായം മാത്രമല്ല; ശൈലി, കലാപരമായ ആകർഷണം, നിയന്ത്രണം മുതലായ കാര്യങ്ങളും നിർണ്ണായകമാണു്. പക്ഷെ, നീണ്ട കാലത്തെ അവഗണനയുടെയും ശത്രുതയുടെയും ഫലങ്ങളെ ഇല്ലാതാക്കുന്നതിൽ ഈ കടത്തി വെട്ടൽ ഉദ്ദിഷ്ടഫലം ഉണ്ടാക്കിയതായി തോന്നുന്നു,

കവി എന്ന നിലയിലും വിമർശകൻ എന്ന നിലയിലും റഡ്ഡി നൽകിയ സംഭാവനയുടെ ആകെത്തുക പുസ്തക വലുപ്പത്തിൽ ശോഷിച്ചതായിരുന്നുവെങ്കിലും ആഘാതത്തിലും പ്രാധാന്യത്തിലും നിർണ്ണായകമായതായിരുന്നു. നൂറിലേറെ പുസ്തകങ്ങളെഴുതിയ അനേകം ഗ്രന്ഥകർത്താക്കളെ ഭാഗ്യവശാൽ ന്യായമായും വിസ്മരിച്ചു കളഞ്ഞിരിക്കവെ, റഡ്ഡിയുടെ സംഭാവന തെലുഗു സാഹിത്യപഠിതാവിന്റെ ബോധത്തിൽ അലിഞ്ഞു ചേർന്നിരിക്കുന്നു.

അനുബന്ധം

## സാഹിത്യം ഒരു പ്രവർത്തനോപാധി എന്ന നിലയിൽ വീരേശലിംഗത്തിന്റെ പ്രവർത്തനത്തിന്നു ഡോ: സി. ആർ. റഡ്ഡി നൽകിയ പ്രശംസ

''വിധവാ വിവാഹവുമായി ബന്ധപ്പെട്ട തരത്തിലാണ് വീരേശലിംഗം പൊതുജന മനസ്സിൽ കൂടുതൽ സ്ഥാനം പിടിച്ചിട്ടുള്ളതെങ്കിലും അദ്ദേഹം വലിയൊരു വിദ്യാഭ്യാസ പ്രവർത്തകനും സാഹിത്യകാരനുമായിരുന്നു. അദ്ദേഹം സാഹിത്യത്തെ ഒരു പ്രവർത്തനോപാധിയായിട്ടാണ് ഉപയോഗിച്ചത്. അദ്ദേഹം തെലുങ്ക് ഭാഷയുടെ വിദഗ്ധനായ പ്രയോക്താവും അതിന്റെ മഹാന്മാരായ സാഹിത്യകാരന്മാരിലൊരാളുമായിരുന്നു.''

വീരേശലിംഗം പന്തലുവിന്നു ഈ രീതിയിലുള്ള പ്രശംസകളും അർപ്പിച്ചുകൊണ്ടാണ് ആന്ധ്രയൂണിവേഴ്സിററി വൈസ് ചാൻസലറായ ഡോ: സി. ആർ. റഡ്ഡി അദ്ദേഹത്തിന്റെ ജന്മശതാബ്ദി ആഘോഷങ്ങൾ മദിരാശിയിൽ ഉൽഘാടനം ചെയ്തത് (1948 ഏപ്രിൽ 16ന്). ഡോ: സി. ആർ. റഡ്ഡി അദ്ദേഹത്തിന്റെ ഉൽഘാടന പ്രസംഗത്തിൽ പറഞ്ഞു:

വീരേശലിംഗം ജനിച്ചത് സിപ്പായിലഹളക്കു ഏതാനും വർഷങ്ങൾക്കു മുമ്പാണ്-ഝാൻസിയിലെ ലക്ഷ്മിബായിയെപ്പോലെ വൈശിഷ്ട്യവും ധീരതയുമുള്ളവരുണ്ടായിരുന്നിട്ടും ഏകീകരിക്കപ്പെടാതെ പരാജയപ്പെട്ട മറെറാരു പ്രസ്ഥാനമായിരുന്നുവല്ലൊ സിപ്പായി ലഹള. അങ്ങേയററം കനത്ത ഇരുട്ടിലും നൈരാശ്യത്തിലുമാണ് ഇന്ത്യ ചെന്നുപതിച്ചത്. ഹിന്ദുക്കളുടെ ആന്തരികമായ ദൗർബല്യം എന്താണെന്നു ചിന്താശീലർ മനസ്സിലാക്കിയിരുന്നു; ആന്തരികമായ ഐക്യദാർഢ്യവും പുരോഗമനോന്മുഖമായ ആധുനികതയുടെ ഭാഗത്തേക്കുള്ള മാററവും ഇല്ലാതെ അന്തസ്സുള്ള ഫലപ്രദമായ ഭാവിയെ സംബന്ധിച്ച പ്രതീക്ഷക്കു വകയില്ലെന്നു അവർ അറിഞ്ഞിരുന്നു. പ്രകാശം പരന്നതു മൂന്നു പ്രഭവസ്ഥാനങ്ങളിൽ നിന്നാണ്.

ഒരതിരുവരെ യൂറോപ്യൻ മാതൃകകളെ അടിസ്ഥാനമാക്കിക്കൊണ്ടു നമ്മുടെ സംസ്ക്കാരത്തിന്റെയും പെരുമാററത്തിന്റെയും പുനർനിർമ്മിതിക്കു് രാജാറാം മോഹൻറോയ് ശ്രമിച്ചു.

അദ്ദേഹം പിൻബലത്തിന്നു വേണ്ടി വേദങ്ങളെയും ഉപനിഷത്തുകളേയും ആശ്രയിച്ചു എന്നതു ശരിതന്നെ. പക്ഷെ അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങളുടെ കാതലായഭാഗവും അദ്ദേഹത്തിൻെറ ചൈതന്യവും പാശ്ചാത്യമായിരുന്നു. പക്ഷെ നമ്മുടെ അഭിമാനം അതിനെക്കാളേറെ പൊങ്ങച്ചം, അതിനെ പടിഞ്ഞാറിൻെറ അനുകരണം എന്നു അധിക്ഷേപിച്ചുകൊണ്ടു കലാപം നടത്തി; ഇപ്പോഴും കലാപം നടത്തുന്നു. നാം മററുള്ളവരുടെ ആശയങ്ങളെ സ്വീകരിക്കുന്നതു ഒരു അപമാനമായി കരുതുകയാണെന്നു തോന്നുന്നു. കയററുമതി ധനവും, ഇറക്കുമതി കടവുമാണു്.

റാം മോഹൻറോയ് ഇംഗ്ലീഷുഭാഷയാണു് ഉപയോഗിച്ചതു്; ഇംഗ്ലീഷിന്നു ഇന്ത്യയിലുണ്ടായിരുന്ന സ്ഥാനം കാരണം അദ്ദേഹത്തിൻെറ സന്ദേശം ബംഗാളിൽ ഒതുങ്ങി നിന്നില്ല; രാജ്യമാസകലം എത്തിച്ചേർന്നു. പക്ഷെ അദ്ദേഹത്തിൻെറ സ്വാധീനം പ്രാദേശികവും സംസ്ഥാനത്തിൻെറ അതിരുകാംക്കുള്ളിലൊതുങ്ങുന്നതുമായിരുന്നു.

ഇന്ത്യയുടെ പടിഞ്ഞാറൻ ഭാഗത്തു ദയാനന്ദസരസ്വതിയുടെ ഗംഭീരവും ധീരോദാത്തവുമായ രൂപം ഉയർന്നുവന്നു; വേദങ്ങളുടെതായ പാറയിൽ കൊത്തിയെടുത്ത രൂപം. അദ്ദേഹം ഹിന്ദുസമുദായത്തെ സമത്വത്തിൻെറയും ആധുനിക പുരോഗതിയുടെയും അടിത്തറയിന്മേൽ മാററിമറിക്കുകയായിരുന്നു. പക്ഷെ വൈദികസിദ്ധാന്തങ്ങളും നമ്മുടെ മഹത്തായ പുരാതന ലാളിത്യത്തിലേക്കും ശക്തിയിലേക്കുമുള്ള തിരിച്ചുപോക്കും കൂടിയാണു് മാററത്തിനടിസ്ഥാനമിട്ടതും രൂപം കൊടുത്തതും മാർഗ്ഗനിർണ്ണയം ചെയ്തതും.

ആര്യസമാജം കുറെക്കൂടി ഓജസ്സും സമരോത്സുകതയുമുള്ള സംഘടനയായിരുന്നു; അതു സ്വീകരണ മുറിയിലെ മതമായിരുന്നില്ല. ആര്യസമാജക്കാർ പുരാതനമായ വേദങ്ങളുടെ അഗ്നിയെയാണു ആരാധിച്ചിരുന്നതു്. അതു ജ്വലിക്കുന്ന സംഘടനയായിരുന്നു.

ഈ അവസരത്തിൽ മൂന്നാമതൊരു വെളിച്ചവുംകൂടിയുണ്ടായിരുന്നു. പക്ഷെ അതു സ്വന്തം മാർഗ്ഗത്തിൽ, വളരെ വ്യത്യസ്തമായ ഒന്നായിരുന്നു; ഭൂമിയിലെ ഏററവും ശ്രേഷ്ഠങ്ങളായവയിലൊന്നായിരുന്നു. അതായിരുന്നു രാമകൃഷ്ണപരമഹംസർ.

## മഹാനായ പരിഷ്ക്കർത്താവു്

ആത്മാവിനെയും ചേതനയെയും ഉണർത്തിവിടുന്ന ഈ സംഭവങ്ങറംക്കിടയിൽ മററു പരിഷ്ക്കർത്താക്കളും കടന്നുവന്നു.

ഇക്കൂട്ടത്തിൽ, പലതുകൊണ്ടും ഏററവും മഹത്തും അത്ഭുതകരവു മായതു വീരേശലിംഗത്തിൻെറ വരവായിരുന്നു.

ഒന്നു ആലോചിച്ചു നോക്കൂ: ദരിദ്രനും സാധാരണക്കാരനു മായ ഒരു തെലുഗു പണ്ഡിററ് ജനങ്ങളുടെ വീരപുരുഷനും, സാമൂഹ്യപരിഷ്ക്കരണമെന്ന ഏററവും പ്രയാസകരമായ രംഗ ത്തു അവരുടെ സമരം ചെയ്യുന്ന നേതാവും പുരോഗാമിയുമാകുന്ന കാര്യം വിഭാവനം ചെയ്യുവാൻ കഴിയുമൊ? ഒരു സംസ്കൃത പണ്ഡിററ്, അല്ലെങ്കിൽ തമിഴ് പണ്ഡിററോ, കന്നഡ പണ്ഡി ററോ, മലയാളം പണ്ഡിററോ, അല്ലെങ്കിൽ മറേറതെങ്കിലും പണ്ഡിററോ അകററി നിർത്തപ്പെട്ടതും അവഗണിക്കപ്പെട്ടതുമായ ഒരു സാംസ്ക്കാരിക സ്വാധീനത്തിലും കൂടുതൽ വല്ലതുമാകുന്ന തായി, ക്ലാസുമുറിയിൽ കുട്ടികളുടെ ബഹളങ്ങൾക്കു വിധേയ നാകുന്ന അദ്ധ്യാപകനിൽ കൂടുതൽ വല്ലതുമാകുന്നതായി കേട്ടി ട്ടുണ്ടോ? ഒരു പണ്ഡിററ് യാഥാസ്ഥിതികത്വത്തിന്നെതിരെ സമരം ചെയ്യുക; അതും ഇന്ത്യ ഇന്നത്തേക്കാൾ ആധുനികതയിൽ നിന്നു അകന്നുനിന്ന കാലത്തു്, വിദേശ ലിബറൽ ബന്ധങ്ങ ളിൽനിന്നു ഒററപ്പെട്ട കാലത്തു്! കാലം അദ്ദേഹത്തിനെതിരാ യിരുന്നു; അദ്ദേഹം കാലത്തിന്നെതിരെ പൊരുതി; ഗോളിയാ ത്തിന്നെതിരെ ഒരു ഡേവിഡ് എന്ന പോലെ; ജയിക്കുകയും ചെയ്തു.

വീരേശലിംഗം രാജാറാം മോഹൻറോയിയെപ്പോലെ ഉന്ന തകുലജാതനായിരുന്നില്ല; വിനയം നിലനിർത്തിക്കൊണ്ടു തന്നെ, ശ്രേഷ്ഠിത്വം പ്രകടിപ്പിച്ചുകൊണ്ടു, ഭയഭക്തി ബഹുമാന ങ്ങൾ നേടിയ ദയാനന്ദിനെപ്പോലെ ഗംഭീര പുരുഷനായിരു ന്നില്ല. എന്നിട്ടും റാംമോഹനോ ദയാനന്ദോ നടത്തിയ അതേ രൂപത്തിലുള്ള സമരം അദ്ദേഹവും നടത്തി. ബ്രാഹ്മണന്മാരുടെ യാഥാസ്ഥിതികത്വത്തെ തൊട്ടാൽ വേദനിക്കുന്ന സ്ഥാനത്തു തന്നെ_ലൈംഗിക ജീവിതത്തിൻെറയും വിധവകളുടെ പുനർ വിവാഹത്തിൻെറയും കാര്യത്തിൽ _ അദ്ദേഹത്തിന്നു ആക്രമി ക്കേണ്ടിവന്നു. അദ്ദേഹം പിൻബലത്തിന്നു ശാസ്ത്രത്തെ കൂട്ടുപി ടിച്ചു; പക്ഷെ അതു രാജാറാം മോഹൻറോയി ചെയ്തതുപോലെ വാദത്തിന്നു വേണ്ടിയായിരുന്നു; ദയാനന്ദസരസ്വതിയെപ്പോ ലെ കക്കശമായ ആധികാരികതയോടെയല്ല. അദ്ദേഹം പ്രകൃ ത്യതീത ശക്തിയേയോ, ദേശീയബോധത്തേയോ ആശ്രയി ച്ചില്ല. ദൈവമോ സ്വരാജ്യമോ അങ്കക്കളരിയിൽ ആനയിക്ക പ്പെട്ടില്ല.

വീരേശലിംഗം അവശ്യമായും ഒരു യുക്തിവാദിയും മനു ഷ്യസ്നേഹിയുമായിരുന്നു. അതുകൊണ്ടു വിവേകത്തിൻെറയും സാമാന്യബോധത്തിൻെറയും നീതിയോടും മര്യാദയോടും ഉള്ള സ്നേഹത്തിൻെറയും എല്ലാവരിലും ഉള്ള മാനുഷിക ദയയുടെയും

പേരിലാണ് അദ്ദേഹം സംസാരിച്ചത്. അദ്ദേഹം അതികഠിനമായ എതിർപ്പിനെ നേരിട്ടു. തന്റെ വസതി കത്തിച്ചു ചാമ്പലാക്കാൻ നടത്തിയ ശ്രമങ്ങളെപ്പററിയും രാജമന്ത്രിയിലെ വിദ്യാർത്ഥികാം അങ്ങേയററത്തെ കൂറോടുകൂടി തന്റെ വസതിക്കു കാവൽ നിന്നതിനെപ്പററിയും അദ്ദേഹം എന്നോടു പറയുകയുണ്ടായി. പരിഷ്ക്കാരം പ്രചരിപ്പിക്കുന്നതിൽ തന്നോടൊപ്പംനിന്നു പ്രവർത്തിച്ച സുഹൃത്തുക്കാം സ്വന്തം വസതികളിൽ തക്കതായ അവസരങ്ങാം വന്നപ്പോഠംപോലും അതു നടപ്പാക്കാൻ കൂട്ടാക്കാതിരുന്ന ഹൃദയഭേദകങ്ങളായ അനുഭവങ്ങളെപ്പററിയും അദ്ദേഹം എന്നോടു പറയുകയുണ്ടായി. 'ഞാൻ പേരു കഠ പറയുന്നില്ല.' അദ്ദേഹം പറഞ്ഞു: അവർ മരിച്ചു; മരിച്ച ഭൂതകാലം മരിച്ചവരെ മറവുചെയ്യട്ടെ.' വീരേശലിംഗം ജീവിക്കുന്നു—നാം അദ്ദേഹത്തെക്കുറിച്ചാണ് സംസാരിക്കുന്നത്—ജീവിക്കുന്ന, അനശ്വരതയെപ്പററി.

## ശക്തനായ ആക്ഷേപഹാസ്യകാരൻ

അദ്ദേഹം സാഹിത്യത്തെ ഒരു പ്രവർത്തനോപാധിയായി ഉപയോഗിച്ചു. അദ്ദേഹത്തിന്റെ ആക്ഷേപഹാസ്യ കൃതികളിൽ—അവയിൽ ചിലതു മോളിയെയിൽനിന്നു പ്രചോദനമുകംക്കൊണ്ടെഴുതിയ പ്രഹസനങ്ങളാണ്—ഹിന്ദുസമുദായത്തെ, ഹൈന്ദവനേതാക്കളെക്കൂടി എന്നു ഭയത്തോടെ പറയട്ടെ, അദ്ദേഹം നിർദ്ദയം പരിഹസിച്ചു. വിപരീതാർത്ഥപ്രയോഗത്തിലും ആക്ഷേപഹാസ്യത്തിലും അദ്ദേഹം അതിവിദഗ്ദ്ധനായിരുന്നു. മാമൂൽ പ്രിയന്മാരെയൊ, യാഥാസ്ഥിതികരെയൊ അദ്ദേഹം ഒരിക്കലും ഒഴിവാക്കിയില്ല. അവർ ജനനംകൊണ്ടും വളർച്ചകൊണ്ടും കപടസന്യാസികളാണെന്നു അദ്ദേഹം കരുതി. ശാസ്ത്രക്കാരായ തന്റെ എതിരാളികളോടു അദ്ദേഹം നീതി പ്രവർത്തിച്ചുവെന്നു ഞാൻ കരുതുന്നില്ല. അവരുടെ വിധിത്തീർപ്പുകളെപ്പററി അദ്ദേഹത്തിനുള്ള അഭിപ്രായമെന്തായാലും അവരിൽ പലരും നിസ്സംശയമായും ആത്മാർത്ഥതയും മനസ്സാക്ഷിയുമുള്ളവരായിരുന്നു.

സ്വിഫ്ററിന്റെ ''ഗള്ളിവേഴ്സ് ട്രാവലിനെ'' അനുകരിച്ചുകൊണ്ടു അദ്ദേഹമെഴുതിയ 'സത്യരാജപൂർവ്വദേശയാത്രലു'വിൽ ചിത്രത്തിന്റെ മറുപുറം കാട്ടാൻവേണ്ടി സ്ത്രീകളുടെ ദ്രോഹകരമായ ഭരണത്തിൽ പുരുഷന്മാർക്കുള്ള അനുഭവത്തെ വരച്ചുകാട്ടി.; പുരുഷന്മാർ സ്ത്രീകളോടു കാട്ടുന്ന അന്യായങ്ങളെയും അനീതിയെയും വെളിപ്പെടുത്തുവാനായിരുന്നു ഇതു്.

ജർമ്മനിയിലെ മഹാനായ എഴുത്തുകാരൻ ഹീനെയുടെ ശവക്കല്ലറയുടെ മേൽ വരച്ചുവെച്ച അടയാളം തൂലികയുടെതല്ല,

വാളിന്റെതായിരുന്നുവെന്നു പറയപ്പെടുന്നു. അതേപോലെ വീരേശലിംഗത്തിന്റെ ശവക്കല്ലറയുടെമേലോ മററു സ്മാരകത്തിന്മേലോ, ഒരു തൂലികയല്ല, പടവാളാണു് കൊത്തിവെക്കേണ്ടതു്– ഒരു ആററംബോംബായാലും തരക്കേടില്ല, ആന്ധ്രദേശത്തിലെ സമുദായത്തിൽ അദ്ദേഹമുണ്ടാക്കിയ പൊട്ടിത്തെറിയെപ്പററി ആലോചിച്ചാൽ.

വിധവകളുടെ പുനർവിവാഹവുമായിട്ടാണു് ജനങ്ങൾ വീരേശലിംഗത്തെ കൂടുതൽ ബന്ധിപ്പിക്കുന്നതു്. അദ്ദേഹത്തിന്റെ പരിപാടിയിൽ ഏററവും ഞെട്ടിപ്പിച്ച ഭാഗം വിധവകളുടെ പുനർവിവാഹംതന്നെ. ഹിന്ദുക്കളുടെ, പ്രത്യേകിച്ച ബ്രാഹ്മണന്മാരുടെ ചിത്തവും ചോരയും അതു കാരണം തിളച്ചു മറിഞ്ഞു. പക്ഷെ, അദ്ദേഹത്തിന്റെ പരിപാടി കൂടുതൽ സമഗ്രവും യുക്തിസഹവുമായിരുന്നു. സ്ത്രീവിദ്യാഭ്യാസത്തിനുവേണ്ടി, അവരുടെ അവകാശങ്ങൾക്കുവേണ്ടി, അവക്കു പൊതുവെ പുരുഷന്മാരുടെതിനോടു, ഭർത്താക്കന്മാരുടെതിനോടു പോലും തുല്യമായ നിലയുണ്ടാപാൻവേണ്ടി അദ്ദേഹം വാദിച്ചു. എതിർപ്പിന്റെയൊ ജനാനുകൂല്യമില്ലായ്മയുടെയൊ മുമ്പാകെ ധീരനും കൂസലില്ലാത്തവനുമായ ഈ മനുഷ്യൻ പിൻവാങ്ങിയില്ല. കുററ ഒരു ചെറുസംഘം അനുയായികൾ അദ്ദേഹത്തിനു ചുററും നിന്നു. തെലുഗുരാജ്യത്തു എല്ലായിടത്തും അദ്ദേഹത്തിന്റെ പുസ്തകങ്ങൾ വിററുപോന്നു. തപാൽ ചിലവു ഇന്നത്തെക്കാൾ വളരെ കുറവായിരുന്ന അക്കാലത്തു മാസത്തിൽ 30ക. യോളം താൻ സ്റ്റാമ്പിനുവേണ്ടി ചിലവാക്കിയിരുന്നുവെന്നു അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ടു്-30ക. എന്നാൽ ഒരു തെലുഗു പണ്ഡിററിന്നു് പ്രതിമാസശമ്പളത്തോളം വരുന്ന തുകയാണു്.

പുസ്തകങ്ങളിൽനിന്നു അദ്ദേഹത്തിന്നു പണം നിശ്ചയമായും ലഭിച്ചിരുന്നു: പക്ഷെ, അദ്ദേഹത്തിന്റെ ലക്ഷ്യം പണമുണ്ടാക്കുകയായിരുന്നില്ല. ലക്ഷ്യം മാമൂൽപ്രിയത്തെ അപഹസിച്ചു നശിപ്പിക്കുകയായിരുന്നു. യുക്തിവാദത്തിന്റെയും മാനവികതയുടെയും മാർഗ്ഗത്തിൽ അദ്ദേഹം ദൃഢനിശ്ചയത്തോടെ അടിവെച്ചു, അടിവെച്ചു മുന്നോട്ടു പോയിക്കൊണ്ടിരുന്നു. അവസാനം തന്റെ പൂണുനൂലും അതോടൊപ്പം തന്റെ ജാതിയും താൻ ജനിച്ച യാഥാസ്ഥിതികഹൈന്ദവമതവും അദ്ദേഹം ഉപേക്ഷിച്ചു. ഒരു ബ്രഹ്മവിശ്വാസിയായി അദ്ദേഹം സ്വയം വിശേഷിപ്പിച്ചുവെന്നാണു് ഞാൻ കരുതുന്നതു്; പക്ഷെ അദ്ദേഹത്തിന്റെ ബ്രഹ്മോയിസം പുറമെ ജനിച്ചുവളന്നതല്ല; തന്നിൽതന്നെയുള്ള വിശ്വാസത്തിന്റെ ഋജുവും ലളിതവുമായ പരിണാമമാണു്.

## സാഹിത്യകാരൻ

വീരേശലിംഗം തെലുങ്കുഭാഷയുടെ വിദഗ്ദ്ധനായ പ്രയോക്താവും തെലുങ്കുമഹാസാഹിത്യകാരന്മാരിൽ ഒരാളുമായിരുന്നു. അദ്ദേഹം കാളിദാസകൃതികളെയും മററു ക്ലാസിക്കുകളെയും തെലുഗിലേക്കു വിവർത്തനം ചെയ്തു. "ശ്രുദ്ധാനന്ദനിരോഷ്ഠിയ നിർവ്വചന നൈഷധ"ത്തിൽ കാണാവുന്നതുപോലെ വളരെ കൃത്രിമമായ രീതിയിൽപോലും അദ്ദേഹം എഴുതി. മധുരവും മഹനീയവുമായ അഭിരുചിക്കൊത്തു അദ്ദേഹത്തിന്നു സാഹിത്യരചന സാധിക്കുമായിരുന്നു. മതിപ്പുളവാക്കാൻവേണ്ടി സാഹിത്യകസർത്തു നടത്തുവാനും അദ്ദേഹത്തിന്നു കഴിഞ്ഞിരുന്നു.

തെലുങ്കുലോകത്തിൽ ഇപ്പോഴും ചിലവുള്ള നാണയങ്ങളായ രണ്ടുതരം സാഹിത്യങ്ങളിൽ— നോവലിലും ആക്ഷേപഹാസ്യത്തിലും അദ്ദേഹം മാർഗ്ഗദർശകനായിരുന്നു. തൻെറ അനശ്വരതയും ഹിമാലയം മുതൽ കന്യാകുമാരിവരെയുള്ള മുഴുവൻ ഹൈന്ദവസമുദായത്തിൻെറയും ശാശ്വതമായ കൃതജ്ഞതക്കുള്ള അർഹതയും അദ്ദേഹം നേടി എടുത്തതു പ്രവർത്തനനിരതനായ മനുഷ്യൻ എന്ന നിലയിലാണ്. ഇന്നു സ്ത്രീകൾക്കു സ്വാതന്ത്ര്യാവകാശം ലഭിക്കുന്നുണ്ടെങ്കിൽ, ശൈശവവിവാഹം മാനവികതയുടെ അടിസ്ഥാനത്തിൽ ഒരു പാപമാണെന്നതുപോലെ നിയമദൃഷ്ട്യാ ഒരു കുററകൃത്യമായിട്ടുണ്ടെങ്കിൽ, പ്രത്യേകിച്ചൊന്നും പറയാനില്ലാത്തവിധം വിധവാവിവാഹങ്ങൾ സാധാരണമായിട്ടുണ്ടെങ്കിൽ, ഹിന്ദുസമുദായത്തിൽ നിയമപരമായ വിവാഹത്തിന്നു പൂർണ്ണമായ സ്വാതന്ത്ര്യമുണ്ടെങ്കിൽ, ജാതിസമ്പ്രദായം ആധിപത്യം ചെലുത്താതിരിക്കുന്നുവെങ്കിൽ, വീരേശലിംഗത്തിൻെറ അനശ്വരസ്മരണയ്ക്കു മുമ്പാകെ മാഹാത്മ്യത്തിൻെറയും കൃതജ്ഞതയുടെതുമായ വിളക്കു കത്തിക്കുവാനും നമ്മുടെ ജനങ്ങളെ, പ്രത്യേകിച്ചു സ്ത്രീകളെ, അതിൻെറ മുമ്പാകെ ആദരാരാധനകളുടെ കൂപ്പുകൈയ്യുകൾ അപ്പിക്കുവാനും നാം ആഹ്വാനം ചെയ്യേണ്ടിയിരിക്കുന്നു.

ഇന്ത്യയിൽ ഇപ്പോൾ സിവിൽവിവാഹങ്ങളുടെയും മിശ്രവിവാഹങ്ങളുടെയും ഹരിജനങ്ങൾക്കു ക്ഷേത്രപ്രവേശനം നല്കുന്നതിൻെറയും ഹോട്ടലുകളിൽ സാമൂഹ്യവിവേചനം നിരോധിക്കുന്നതിൻെറയും മററും കാര്യത്തിൽ നിയമങ്ങൾ പാസ്സാക്കിക്കഴിഞ്ഞിട്ടുണ്ട്. നമ്മുടെ സമീപകാലത്തെ ഈ നിയമങ്ങൾക്കു കരുത്തുണ്ടാക്കിക്കൊടുക്കുവാനും മഹാന്മാരായ പരിഷ്ക്കത്താക്കളുടെപ്രവർത്തനം സഫലമാക്കുവാനും ബഹുജനാഭിപ്രായം വളർത്തുവാനും പെരുമാററമുണ്ടാക്കുവാനും നമുക്കു ഇനിയും വളരെയേറെ ചെയ്യാനുണ്ട്.

ബഹുജനാഭിപ്രായം വളർത്തുകയും പെരുമാററം ഉണ്ടാക്കുകയും ചെയ്യുക എന്ന ഈ ചുമതലയ്ക്കു സ്വയം സമർപ്പിച്ചുകൊണ്ടു വീരേശലിംഗത്തോടുള്ള ആദരാതിരേകവും കൃതജ്ഞതയും നമുക്കു തെളിയിക്കാം.

## ഗ്രന്ഥസൂചി

### ഡോ: സി· ആർ· റഡ്ഡിയുടെ കൃതികൾ:


തെലുങ്ക്:

1 കവിതാതത്വ വിചാരമു (കവിതാതത്വങ്ങളെപ്പററി ഒരന്വേഷണം) –വിമർശനം (1899) – ആന്ധ്രാ യൂണിവേഴ്സിററി. 1941.

2 മുസലമ്മ മരണമു— കവിത (1899), ആന്ധ്ര ഗ്രന്ഥാലയ പ്രെസ്സ്, പതമാട (കൃഷ്ണജില്ല)—(ഒന്നാം പതിപ്പ് 1940, രണ്ടാം പതിപ്പ് 1960)

3 വ്യാസമഞ്ജരി—വിമർശന പ്രബന്ധങ്ങൾ–ആന്ധ്ര യൂണിവേഴ്സിററി, വാൾട്ടയർ—1947.

4 ഭാരത അർത്ഥശാസ്ത്രമു (ഇന്ത്യൻ അർത്ഥശാസ്ത്രം) കാലഹസ്തി തമ്മറാവു & സൺസ്, രാജമന്ത്രി, 1948

5 പഞ്ചമി (അഞ്ചു പ്രബന്ധങ്ങളുടെ ഒരു സമാഹാരം)— ആന്ധ്രയൂണിവേഴ്സിററി, വാൾട്ടയർ–1954

ഇംഗ്ലീഷ്:

1 കോൺഗ്രസ് ഇൻ ഓഫീസ് (സ്പീച്ചസ് ആൻറ് അദർ കൺട്രിബ്യൂഷൻസ് ഓൺ കൺസ്റ്റിററ്യൂഷനൽ പ്രോബ്ലംസ്)–മുസ്ലീം പബ്ളിഷിംഗ് ഹൗസ്, മൗണ്ട് റോഡ്, മദ്രാസ്–2 (1940)

2 ഡോ: സി. ആർ. റഡ്ഡി – എസ്സെയ്സ് ആൻറ് അഡ്രസ്സസ്: എഡിററഡ് ബൈ ഡോ: കെ. ആർ. ശ്രീനിവാസ അയ്യങ്കാർ, ആന്ധ്രയൂണിവേഴ്സിററി, വാൾട്ടയർ (1966).

3 സ്പീച്ചസ് ആൻറ് എസ്സെയ്സ്: (ഓൺ വെമന ആൻറ് അദർ സബ്ജക്ററ്സ്—നെല്ലൂർ പ്രോഗ്രസ്സീവ് യൂണിയൻ, എൻ. പി. ഹാൾ (ടൗൺ ഹാൾ), നെല്ലൂർ-1 (എ.പി.)

4 എസ്സെ ഓൺ കൈലാസംസ് ഏകലവ്യ —പബ്ളിഷ്ഡ് ഇൻ ദ പർപസ് ബൈ ടി. പി. കൈലാസം (ബി. എസ്സ്. രാമറാവു, ജയനഗർ, ബേംഗലൂർ-11)—ഒന്നാം പതിപ്പ് 1945, രണ്ടാം പതിപ്പ് 1966.

5 ഫോർവേഡ് ടു കെ. സുന്ദരരാഘവൻസ് ബെയോഗ്രാഫി ഓഫ് പി. ആനന്ദാചാർലു (ഇൻ തമിഴ്)

6 പ്രിഫെയ്സ് ടു എം. എൻ. റോയ്സ് ഫ്രാഗ്മെൻറ്സ് ഓഫ് പ്രിസണേഴ്സ് ഡയറി

7 ഡമോക്രസി (ദ റൈററ് ഓണറെബിൾ വി. എസ്സ്. ശ്രീനിവാസ ശാസ്ത്രി എൻഡോമെൻറ് ലക്ചേഴ്സ്), മദ്രാസ്, 1949.

8 സ്പീച്ചസ് ഓൺ യൂണിവേഴ്സിററി റിഫോം (മൈസൂർ)

9 ആർട്ടിക്കിൾസ് ഓൺ ആർ. ടി. സി. ആൻറ് അഡ്രസ്സസ് ഓൺ അദർ സബ്ജക്ററ്സ് (1930—31)

## മററുകൃതികൾ

തെലുഗു:

1 കവിതാ തത്വവിചാര വിമർശനമു (ഡോ: സി. ആർ. റെഡ്ഡിയുടെ പുസ്തകത്തെപ്പററി കലൂരി വ്യാസമൂർത്തി നടത്തിയ വിമർശനം), (വാവില്ലാപ്രസ്സ്, മദ്രാസ്, 1940).

2 ഉഷാകിരണാലു (19-ാം നൂററാണ്ടിലെ സാഹിത്യത്തെപ്പററി ഒരു പഠനം): സത്യനാരായണറാവു (ഉത്തമ സാഹിതി, മാണിക്യഭവൻ, രാമചന്ദ്രപുരം, 1960)

3 ആധുനിക ആന്ധ്രകവിതമു (ആധുനിക തെലുഗു കവിതയുടെ പാരമ്പര്യവും പരീക്ഷണവും) — ഡോ: സി. സി. നാരായണറഡ്ഡി (1962).

4 ഡോ: സി. ആർ. റഡ്ഡി: ജി. വെങ്കടസുബ്ബയ്യ (ദേശി കവിതാമണ്ഡലി, വിജയവാഡ —2, 1963)

5 തെലുഗു എൻസൈക്ലോപീഡിയ വാള്യം III മദ്രാസിലെ തെലുഗു ഭാഷാസമിതി പ്രസിദ്ധീകരിച്ചതു്.

6 ഇൻഫ്ളുവൻസ് ഓഫ് ഇംഗ്ലീഷ് ഓൺ തെലുഗു ലിറററേച്ചർ: ഡോ: കെ. വീരഭദ്രറാവു (ഗ്രന്ഥകർത്താവു തന്നെ പ്രസിദ്ധീകരിച്ചതു് 1960)

7 ചിററൂർ ജില്ലാ സാഹിത്യകാര സമ്മേളനത്തിൻെറ സുവനീർ, 1968

8 നേനു—നവ്യാന്ധ്രമു (ആത്മകഥ) എ. കാളേശ്വരറാവു, വിജയവാഡ.

9 ആന്ധ്രരചയിതലു (തെലുഗു സാഹിത്യകാരന്മാർ: മധുര പന്തുല സത്യനാരായണ ശാസ്ത്രി (1950)

ഇംഗ്ലീഷ്:

1 സ്റ്റഡീസ് ഇൻ കലാപൂർണോദയം: ഡോ: ജി. വി. കൃഷ്ണ റാവു (സാഹിതീ കേന്ദ്രം, തെനാലി, 1956)

2 ഹിസ്റ്ററി ഓഫ് തെലുഗു ലിററേച്ചർ: ഡോ: ജി. വി. സീതാപതി (സാഹിത്യഅക്കാദമി, ന്യൂഡൽഹി, 1968)

3 കൺടംപററി ഇന്ത്യൻ ലിററേച്ചർ: — എ സിമ്പോസിയം (സാഹിത്യഅക്കാദമി, ന്യൂഡൽഹി, 1957)

4 ലിററേച്ചേഴ്സ് ഇൻ ദ മോഡേൺ ഇന്ത്യൻ ലാംഗ്വേജസ്: (പബ്ലിക്കേഷൻസ് ഡിവിഷൻ, 1957)

5 മോഡേൺ ഇന്ത്യൻ ലിററേച്ചേഴ്സ്: എഡിററഡ് ബൈ ഡോ: നഗേന്ദ്ര

6 മെൻ ഇൻ ദ ലൈം ലൈററ്: ഖാസ സുബ്ബറാവു (മദ്രാസ് 1941)

7 സൈഡ് ലൈററ്സ്: ശക (ഖാസ സുബ്ബറാവു) ലാംഗ്വേജ് പബ്ളിക്കേഷൻസ്, മദ്രാസ്, 1944)

8 മൈ പോർട്രെയ്ററ് ഗാലറി: കെ. ഈശ്വരദത്ത് (ത്രിവേണി പബ്ളിഷേഴ്സ്, മച്ചിലിപട്ടണം, 1957)

9 സ്റ്റീററ് ഓഫ് ഇങ്ക് (ഓട്ടോബയോഗ്രാഫി) — കെ. ഈശ്വരദത്ത് (ത്രിവേണി പബ്ളിഷേഴ്സ്, മച്ചിലിപട്ടണം, 1956)

10 സ്റ്റാർക്ക് ആൻറ് ഫ്യൂംസ്: കെ. ഈശ്വരദത്ത് (സ്കെച്ചസ് ഓഫ് ആന്ധ്ര ലീഡേഴ്സ്, മദ്രാസ്,1929)

## റഡ്ഡിയുടെ ജീവിതത്തിലെ നാഴികക്കല്ലുകൾ

1880 ഡിസമ്പർ 10–കട്ടമാഞ്ചിയിൽ ജനനം

1896 സ്കൂൾ ഫൈനൽപരീക്ഷ പാസ്സാകുന്നു

1897 മദ്രാസ് ക്രിസ്ത്യൻ കോളേജിൽ എഫ്. എ. ക്ലാസിൽ ചേരുന്നു

1899 'മുസലമ്മ മരണമു' എന്ന കവിത എഴുതുന്നു

1901 ഫിലോസൊഫിയിലും എക്കണോമിക്സിലും ഡിസ്റ്റിംക്ഷനോടുകൂടി ബി. എ. പാസ്സാകുന്നു

1902 ഇന്ത്യാഗവമ്മെണ്ടിൻെറ സ്കോളർഷിപ്പോടെ കാംബ്രിഡ്ജിൽ ചേരുന്നു

1903 റൈററ്പ്രൈസ് (Wright Prize) നേടുന്നു

1905 കാംബ്രിഡ്ജ് ലിബറൽ ക്ലബ്ബിൻെറ സെക്രട്ടറിയായും കാംബ്രിഡ്ജ് യൂണിയൻെറ വൈസ് പ്രസിഡണ്ടായും തെരഞ്ഞെടുക്കപ്പെടുന്നു

1906 ഹിസ്റ്ററി ട്രിപോസ് ഒന്നാം ക്ലാസായി പാസ്സാകുന്നു

1907 ബറോഡാ ഗെയ്ക്ക് വാഡിൻെറ സഹായത്തോടെ യു. എസ്സ്. എ. സന്ദർശിക്കുന്നു

1908 ഇന്ത്യയിലേക്കു തിരിച്ചുവരുന്നു; ബറോഡാ മഹാരാജാസ് കോളേജിൽ പ്രിൻസിപ്പാളായി നിയമിതനാനാകുന്നു

1909 മൈസൂർ മഹാരാജാസ് കോളേജിൽ പ്രൊഫസ്സറായി മൈസൂരിലേക്കു വാസം മാററുന്നു

1912 'ഭാരത അത്ഥശാസ്ത്രമു'വിൻെറ പ്രസിദ്ധീകരണം

1913 മൈസൂർ യുവരാജാവിൻെറ കൂടെ യൂറോപ്പ് സന്ദർശിക്കുന്നു

1914 'കവിതാതത്വവിചാരമു'വിൻെറ പ്രസിദ്ധീകരണം

1914 കനഡ, ജാപ്പാൻ തുടങ്ങിയ രാജ്യങ്ങളിൽ വിദ്യാഭ്യാസപരമായ യാത്ര

1916—17 മൈസൂർ മഹാരാജാസ് കോളേജ് പ്രിൻസിപ്പാൾ

1921 മദ്രാസ്സിലെ രാഷ്ട്രീയത്തിൽ പ്രവേശിക്കുന്നു.

1922—26 മദ്രാസ് ലെജിസ്ലേററീവ് കൗൺസിൽ മെമ്പർ

1924 ആന്ധ്ര മഹാസഭയുടെ പ്രസിഡണ്ട്

1926 ആന്ധ്ര സർവ്വകലാശാലയുടെ വൈസ് ചാൻസലറായി നിയമിതനായി

1930 രാഷ്ട്രീയമായ മർദ്ദനം അഴിച്ചുവിടുന്ന ഗവണ്മെണ്ടു നയത്തിന്നെതിരെ പ്രതിഷേധിച്ചുകൊണ്ടു വൈസ് ചാൻസ്‌ലർ സ്ഥാനം രാജിവെക്കുന്നു

1935 മദ്രാസ് ലെജിസ്ലേററീവ് കൗൺസിലിലേക്കു തെരഞ്ഞെടുക്കപ്പെട്ടു

1935—36 ചിററൂർ ഡിസ്ട്രിക്‌ട് ബോർഡിന്റെ പ്രസിഡണ്ട്

1936 ആന്ധ്ര യൂണിവേഴ്‌സിററിയുടെ വൈസ് ചാൻസലറായി തെരഞ്ഞെടുക്കപ്പെട്ടു

1937 ഇൻറർ യൂണിവേഴ്‌സിററി ബോർഡിന്റെ ചെയർമാൻ

1942 ബ്രിട്ടീഷ് ഗവണ്മെണ്ട് 'സർ' സ്ഥാനം നൽകി

1949 ജനുവരി—മൈസൂരിലേക്കു ക്ഷണം—സ്റ്റേററിലെ വിദ്യാഭ്യാസസ്ഥിതിയെപ്പററി റിപ്പോർട്ട് തയ്യാറാക്കുവാൻ

1949 സപ്തംബർ—മൈസൂർ യൂണിവേഴ്‌സിററിയുടെ പ്രൊ. ചാൻസലറായി സ്ഥാനമേററു.

1951 ഫെബ്രുവരി 24—മരണം, മദ്രാസിൽ